# തൊഴിൽ—
# കേന്ദ്രത്തിലേക്കു്.





പ്രസാധകന്മാർ:
അന്തർജ്ജനസമാജം.



വില: 12ണ

# കഥാപാത്രങ്ങൾ

ദേവകി—ആഡംബരത്തിലും പരിഷ്കാരത്തിലും സ്വജീവിതത്തിലും മതിമറന്നു ജീവിയ്ക്കുന്ന ഒരു ഫൈഷ്യൻ വിദ്യാർത്ഥിനി; പക്ഷേ ഒരല്പം ആത്മാർത്ഥതയും ആത്മശ്ശുദ്ധിയുമുള്ളവളാണ്.

പാർവ്വതി—സ്വന്തമായി പണിയെടുത്തു സ്വതന്ത്രയായി ജീവിയ്ക്കാനും, സമുദായസേവനമനുഷ്ഠിയ്ക്കാനും വെമ്പുന്ന മറ്റൊരു ഫൈഷ്യൻവിദ്യാർത്ഥിനി.

സാവിത്രി—ശ്രദ്ധാപൂർവ്വം പഠിയ്ക്കുന്ന ഒരു മിടുക്കത്തിക്കുട്ടി.

ദേവസേന—അച്ഛനും മുത്തശ്ശിയും മാത്രമുള്ള കുടുംബത്തിൽ അനാഥയായി കഴിഞ്ഞുകൂടുന്ന, പക്ഷേ തന്റേടവും ധീരതയുമുള്ള ഒരു സാധാരണ നമ്പൂതിരി കന്യക.

അമരത്താട്ടമ്മ—ദേവസേനയുടെ മുത്തശ്ശി; പഴമയും വാത്സല്യവും വഴിയുന്ന ഒരു സ്നേഹമൂർത്തി.

ശ്രീദേവി—അമ്പലംതെണ്ടിയായ ഒരു ഭക്തയും, നിഷ്കളങ്കയായ ഒരു നാമംജപകമ്പക്കാരിയും.

വക്കീൽ—പരിഷ്കാരത്തിന്റെ സ്യൂട്ടിലുള്ള ഒരു തന്ത്രശാലിയായ പിന്തിരിപ്പൻ.

അപ്ഫൻ—യോഗക്ഷേമപ്രസ്ഥാനത്തെ തുരങ്കംവെയ്ക്കാൻനോക്കുന്ന, വൃത്തികെട്ട ഒരു 'പതാക'ക്കാരൻ; പരിഷ്കാരത്തിന്റെപേരിൽ കന്യകമാരെ വിറ്റു കാശടിയ്ക്കുന്ന ഒരു സമുദായദ്രോഹി.

# ഇതിൽ പാട്ടെടുത്ത അന്തർജ്ജനങ്ങൾ

---

ദേവകി — തട്ടിയിൽ ഉമാദേവി.

പാർവ്വതി — ഇ. എസ്സ്. സരസ്വതി.

സാവിത്രി — ആലമ്പിള്ളി ഉമ.

അമരത്താട്ട് നമ്പ — പി. എം. ശ്രീദേവി.

അപ്പൻ — എം. സാവിത്രി.

വക്കീൽ — പി. പ്രിയദത്ത.

ശ്രീദേവി — വി. എൻ. ദേവസേന.

ദേവസേന — കാവുങ്കര ഭാർഗ്ഗവി.

പാർവ്വതി:—"എങ്കിലും, ദേവകീ, നിങ്ങൾ കാണും സങ്കല്പലോകമല്ലീയുലകം." (പാടുന്നു)

ദേവകി:— ഓ. മതി മതി, കളിയാക്കീത്. ഈ രണ്ടുവരി എവിടുന്നോ പഠിച്ചു വെച്ചിട്ടുണ്ട്. ഞാനൊന്തെങ്കിലും ചെല്യാ അപ്പോ അതങ്ങട് ചെല്ലും. (കണ്ണാടിനോക്കി ഒരു സ്ലൈഡ് തലയിൽ തിരുകുന്നു) ദേഹം മുഴുവൻ കാണാനൊക്കണ ഒരു കണ്ണാടിയില്ലാഞ്ഞിട്ട് എന്ത് വിഷമമാണെന്നോ? സൊന്തായിട്ടൊന്നു വാങ്ങാൻ പൊറപ്പെട്ടപ്പോ വാർഡൻ സമ്മതിച്ചില്ല്യ.

പാർവ്വതി:— ചങ്ങാതിയുണ്ടെങ്കിൽ കണ്ണാടി വേണ്ടാന്ന് കോപ്പിബുക്ക്സിലുള്ളത് മറന്നോ? നമ്മള് ചങ്ങാതിമാരല്ലേ? വാസ്തവം പറയാം. (എഴുന്നേറ്റ്) പാടിപ്പാടി തമ്പുരാൻ പ്രത്യക്ഷമായാത്തന്നെ ഒട്ടും പരിഭ്രമിക്കാൻ ല്യ.

ദേവകി:— മതി മതി, പരിഹാസം. നല്ല സാരിയുടുക്കാം, തലചീകിവെക്കാം, ആഭരണങ്ങളണിയാം, ഇതൊക്കെല്യാണ്ടെനിക്ക് വയ്യാ. പിന്നെ, തമ്പുരാൻ വായിക്കണതോ. ഒരു രസോല്യാത്ത ട്രാൻസ്ബുക്സും ന്യൂസ്പേപ്പേഴ്സും മാത്രേ വായിക്കാറുള്ളൂ നിങ്ങ് മടിയം, നിശ്ചം.

(കയ്യിൽ നോട്ടുപുസ്തകവും പെൻസിലുമായി സാവിത്രി പ്രവേശിക്കുന്നു. 11 വയസ്സ് പ്രായം. ചൊടിചൊടുക്കുള്ള മുഖഭാവവും സ്വഭാവവും. വേഷം: പാവാടയും ബ്ലൌസും.)

സാവിത്രി:— പാർവ്വതിച്ചേച്ചീ, ഈ കണക്കൊന്നു ശരിയാണോന്ന് നോക്കൂ. വഴീം നോക്കണം, ഉത്തരോം

നോക്കണം—രണ്ടും നോക്കണം. ഈ തരം കണക്ക് പരീക്ഷക്ക് വരുംന്ന് ടീച്ചറ് പറഞ്ഞു. (ദേവകിയോട്) ഉവ്വോ, ല്ല്യോ ദേവകിയേടത്തി?

ദേവകി:— ഉവ്വ്, വ്വ്, പരീക്ഷ പാസ്സാവേണ്ടാന്നല്ലേ? കൊറെ എറെണ്ണ പരീക്ഷാച്ചാ കുട്ട്യോളുടെ ഒരു പരിഭ്രമം.

സാവിത്രി:— (ദേവകിയുടെ സാരിയിൽ തിരുപ്പിടിച്ചുകൊണ്ട്) എടത്തിക്ക് പരിഭ്രമല്ല്യാത്തത് ന്ന്യാ കഴിഞ്ഞ കൊല്ലം തോറ്റത്. രാവിലെ ഒന്നും പഠിക്കാണ്ടെ കണ്ണാടീം നോക്കിയിരുന്നാ ഈക്കൊല്ലോം പാസ്സാവ്വണ്ടാവ്ല്യ. പോക, ദേവകീടത്തി, ഇത്തവണത്തെക്കൊല്ലോംകൂടി ഞാൻ തോല്ക്കാണെങ്കിൽ എടത്തി പാസ്സാവാണെങ്കിൽ ഇത്തവണ നമ്മള് ക്ലാസ്മേറ്റ്സാവും. എന്നാ എന്തൊരു രസാണോ!

ദേവകി:— (സാറി നേരെയാക്കുന്നതിനിടയിൽ) അതു, ഒതു, ഞാൻ മൂന്നുകൊല്ലം തോറ്റിട്ട് പിന്നെ നാണല്ല്യാണ്ടെ പഠിക്കാനിരിക്കണത്? എനിക്കു മൂത്ത് പോന്നാ സുഖായിട്ടിരിക്ക്യേയ്. എന്നാലും ഞാൻ തോല്ക്കുന്നുണ്ടാവില്ല്യ. ഉം (സാവിത്രി സാരിയിന്മേൽ കൈവെക്കുന്നറിഞ്ഞ്) ഹേയ്. അരുത് സാവിത്രി. എന്തിനാ, എന്റെ സാരിതങ്ങനെ ചീത്തയാക്കണത്? (കൈതട്ടി സാരി നേരെയാക്കുന്നു.)

സാവിത്രി:— ഇപ്പൊ ചീത്ത്യായിട്ടൊന്നൂല്ല്യ. ഞാൻ സാരിയുടുക്കാറില്ല്യാച്ചാലും നന്നാക്കാനൊക്കെ എനിക്കറിയാം. (നേരെയാക്കാൻ ഭാവിക്കുന്നു. ദേവകി ഒഴിഞ്ഞുമാറുന്നു)

ദേവസേനേടത്തി ന്നതി വൎല്ല്യാത്രെ. ടീച്ചറാ പറഞ്ഞെ. ദീക്ഷ വീടിയാൽ പ്പിന്നെം പഠിയ്ക്കണതു് അച്ഛന് സമ്മതല്ല്യാത്രെ. ഇങ്ങനെയുള്ള അച്ഛന്മാരെ എന്തു് ചെയ്യണംന്നാ ഏടത്തീടെ അഭിപ്രായം?

ദേവകി:— ചെയ്യാൻ പലതുണ്ടാവും. പക്ഷെ, ആരാ ചെയ്യാൻ ന്ള്ളതാ പ്രശ്നം. (കണ്ണാടിയിൽ ശൃംഗാരമഭിനയിയ്ക്കുന്നു.)

സാവിത്രി:— ദേവസേനേടത്ത്യെ സഹായിക്കാൻ നമ്മളെല്ലാരും പൊറപ്പെടണം. ഏടത്ത്യതിനൊരുക്കല്ലേ?

ദേവകി:— ഞാനെന്താ കളിക്കല്ല്യാണെ? (ശൃംഗാരമഭിനയിയ്ക്കുന്നു.)

പാൎവ്വതി:— ഓ, സാവിത്രി, കണക്ക് ശര്യാണ്. (പുസ്തകോം പെൻസിലും കൊടുക്കുന്നു. സാവിത്രി പോകുന്നു) ദേവസേനേടെ അച്ഛനെ എന്തു് ചെയ്യണംന്നൊ തീൎച്ചാക്ക്യോ?

സാവിത്രി:— (പകുതിതിരിഞ്ഞു്) ആ മൂക്കട്ട് മൂപ്പിലും ദേവസേനേടത്ത്യെ ഇങ്ങട് കൊണ്ടുപോരേം, രണ്ടും വേണംന്നാ എന്റെ പക്ഷം. (സാവിത്രി ഓടിപ്പോകുന്നു. പാൎവ്വതി ആലോചനയിലാണ്ടിരിക്കുന്നു. ദേവകി ശൃംഗാരമഭിനയിയ്ക്കുന്നു.)

പാൎവ്വതി:— (ദീൎഘശ്വാസം വിട്ടു്) ദേവസേനേടെ പഠിപ്പ് മൊടങ്ങാണ്ടെ കഴിക്കാൻ ഒരു വഴീണ്ട്. അതിന് ദേവകീന്റ്യാ ശ്രമിയ്ക്കണ്ടത്.

ദേവകി:— ഞാനെന്താ ചെയ്യണ്ടത്?

പാർവ്വതി:— അത് പറയാം: ദേവകീടെ ഇല്ലത്തെ ആശ്രയിച്ച് കഴിയ്യണതാ ആമരത്തൊട്ടപ്ഫൻ നമ്പൂരി. ദേവസേന പടിച്ചോട്ടെന്ന് ദേവകീടെ അച്ഛൻ ഒരു വാക്ക് പറഞ്ഞാമതി. അപ്ഫൻ നമ്പൂരി അത് തെറ്റി നടക്കേണ്ടാവില്യ.

ദേവകി:— അത് ശര്യാ. പക്ഷേ, അച്ഛനെന്താ ഒന്നും പറയാണ്ടിരിയ്ക്കണത്ന്നാ? തെരണ്ടിരിയ്ക്കണ പെങ്കിടാങ്ങള് ശുദ്ധിപ്പെടിക്കണത് അച്ഛന് സമ്മതാണ്ന്ന് തിച്ച്യാ. ഞാൻ തെരണ്ടപ്പോ ഒരു സംശയം ഉണ്ടായിട്ടില്യ.

പാർവ്വതി:— അതൊന്നുമായില്യ. പരിഷ്കാരങ്ങളൊക്കെത്തന്നെ പല തരക്കാരുണ്ട്. ചെലര്ണ്ട്, മാമൂലധികോം പണക്കാരാണ്; അവരൊക്കാവശ്യള്ള എന്ത് പരിഷ്കാരോം സ്വീകരിയ്ക്കും. പഴമക്കാരൊക്കെ അവരുടെ നേരെ കണ്ണുരുട്ടീമ്പേള്ളേരി.

ദേവകി:— അത് വാസ്തവാ. പരിവേദനം കഴിച്ചേന്ന് ഇശ്ശ്യാളെ പ്രായശ്ചിത്തക്കാരാക്കീട്ട്ള്ള കപ്പിത്തോട ണ്ട്യല്ലേ ദേശങ്ങലത്ത് പരിവേദനം കഴിപ്പിച്ചത്?

പാർവ്വതി:— എന്നാ അതേ പരിഷ്കാരങ്ങള് സാധാരണക്കാര് ചെയ്താ പഴമക്കാരൊക്കെ കണ്ടമാനം കഷ്ടപ്പെട്ത്താൻ നോക്കും. അപ്പൊ പഴമക്കാരെതിരായി പരിഷ്കാരികളെ സഹായിക്കാൻ ആ പ്രമാണികളുണ്ടാവില്യ. എന്നല്ല, ക്രിയാദികൾക്കൊക്കെ ആ പഴമക്കാരെത്തന്നെ ക്ഷണിച്ച് സൽക്കരിക്കേം ചെയ്യും.

പാർവ്വതി:— എന്തേ ഒട്ടന് പറേറ്റ്യ? ഞാനറിഞ്ഞായില്യ. രണ്ടാഴ്ച്ചായിട്ട് ഞാനങ്ങോട്ടില്യല്ലോ ചീ്ടെ.

ദേവകി:— എന്നാ കേക്കണതാണെന്ന്; ബഹുരസണ്ട്. ഒട്ടന്റെ അച്ഛനമ്പൂരാതിന്റെ ഇല്ലത്തെ ഓന്ന്. കുട്ടികൊരണോരാൻ തനിക്ക് കഴിയ്യാന്നാച്ച് കാര്യസ്ഥനാം പെണ്ണുങ്ങളേംകൂടി നാടുകടത്ത്യൂ. കൊറച്ച് കഴിഞ്ഞപ്പോ, പെണ്ണും കുട്ടീം കൂടീട്ട് ഇല്ലത്തെത്ത്യേടത്തോ. കാര്യസ്ഥനില്യ, മറ്റൊരാളുമില്യ. പരിഭ്രമായിട്ടൂവ്. ചാടിപ്പോരപ്പെട്ടു. തെരഞ്ഞ് തെരഞ്ഞ് കട കണ്ടവിന്ന് കണ്ടെത്തി. എന്ന്ട്ട് ഒട്ടകെ തിരുമേനിമാരെ ഒപ്പം ഇണ്ടെട് കുട്ടികൊരണോരത്ത് വേണ്ടിവന്നു.

പാർവ്വതി:— ഇത്രൊക്കെ പറഞ്ഞിട്ടും ആയാളുടെ മനസ്ഥിതിക്കൊരു മാറ്റല്യല്ലോ.

ദേവകി:— അങ്ങനത്തെ വൈതമാരൊന്നും എന്നോട് പറഞ്ഞില്യ. എത്ര കേമനായാലും എന്റെ ഇഷ്ടോം സ്വാതന്ത്ര്യോം തടയാൻ വന്നാ ഞാൻ സമ്മതിക്കില്യ.

പാർവ്വതി:— അങ്ങനെ വല്ല ഒറപ്പൊക്കെണ്ടാവണത് എന്തായാലും നന്ന്. പറഞ്ഞ് പറഞ്ഞ് പ്രകൃതം വിട്ടൂ പറഞ്ഞില്യല്ലോ. ദേവസേനനോടെ കാര്യല്ലേ പറഞ്ഞത്?

ദേവകി:— അതിനെപ്പറ്റി അച്ഛനോട് ഞാൻ ക്ഷെ പറ്യാം. അച്ഛൻ വേണ്ടത് ചെയ്യും ന്നാ എന്റെ വിശ്വാസം.

പാൎവ്വതി:— ചെല്ലാ നന്നായി.

(അണിയറയിൽ മണിയടിക്കുന്ന ശബ്ദം)

ദേവകി:— ഈശ്വര ഈശ്വരാ. ഫീസ്റ്റ്ബെല്ലല്ലേ? പൂവ്വാ പാറതി. എന്റിററൻ തൊരടേം കൂടി കഴിഞ്ഞിട്ടില്ല.

പാൎവ്വതി:— എന്റെ ബ്യൂട്ടിഷിവെക്കലും കൂടി കഴിഞ്ഞു.

ദേവകി:— പാൎവ്വതി മിടുക്കത്തിയല്ലേ?

(രണ്ടുപേരും പോകുന്നു.)



കൎട്ടൻ.

ദേവസേന:— ഇപ്പൊ വായിച്ചത് മതി, സാവിത്രി. എനിക്ക് നിങ്ങളോട് ഇശ്ശി വർത്താനം ചോദിയ്ക്കാനും പറയാനുണ്ട്.

പാർവ്വതി:— ദേവസേനയായിട്ട് വർത്താനം പറയാനാ ഞങ്ങളെല്ലാ വന്നിട്ടുള്ളത്. പിന്നെ വായിക്കാലോ സാവിത്രി.

(സാവിത്രി വായന നിർത്തുന്നു. അമ്മ തിരി തെളിക്കുന്നു.)

ദേവസേന:— ദേവകി ക്രിയയുടെ സമയത്ത് കൂടീട്ടാവും വരാഞ്ഞത് ഞാൻ നിരീച്ചുണ്ടായില്ല്യ.

പാർവ്വതി:— ദേവകിക്ക് നന്നെ മടിയാണേയ്. പാലപ്രത്തുമ്പൂരിടേം കാരിക്കരന്റെ നിർബ്ബന്ധാം വക്കീലിന്റെ ജീവനതോം കൂടെക്കൂടീട്ടാ ഇങ്ങനെ വേണ്ടിവന്നത്.

അമ്മ: അമ്മ:— എനിയ്ക്ക് മനസ്സിലാവ്ണില്ല്യ-ക്രിയയ്ക്ക് കൂടാണ്ടെ വയ്യേ്യാ? തിയ്യിന്റെ മുമ്പിലിരിക്കണോളെ നോക്ക്. ഉപ്പോളമ്പണതെന്ത്യ കണ്ണ് പൊറത്തക്ക് കാട്ട്വാ, കുടിയെ പിടിയ്ക്ക്വാ—ഇതൊക്കെ കൂടാണ്ട്യായാ നേത്യാവ്വോ?

സാവിത്രി:— കൂടികെട്ടി കണ്ണ് കാണാണ്ടെ തട്ടിത്തടഞ്ഞ് വീണേങ്കിലോച്ചിട്ടല്ല്യേ കുടിയെ പിടിക്കണ്? കൂടാണ്ട്യാച്ചാ പിന്നെന്തിനാ പിടിക്കണ്?

അമ്മ: അമ്മ— അമ്മാമൻ കുടിയെ പിടിക്ക്വാ ക്രിയയുടെ കരണ്ണായിട്ടാ പറയാറ്.

പാൎവ്വതി:— അനുമോദനയോഗത്തിൽ വരാൻ തന്നെ ദേവകി ഇച്ചി മടിച്ചു.

ദേവസേന:— ഇല്ല്യാണ്ടിരിക്ക്യോ? ദേവകിക്ക് മുമ്പൊരിക്കലും ഈവക പഴമത്തങ്ങളൊന്നും കാട്ടേണ്ടിവന്നിട്ടില്ല്യ. ഇനി പാലപ്രത്തെന്താക്ക്യാ വേണ്ട്യത്? ദേവകിക്കൊക്കെ തന്റെ ഇഷ്ടംപോലെ ചെയ്യ്ക്കുള്ളൂ; ഇതുവരെ അങ്ങനെയായിട്ടുള്ളൂ.

അമ: അമ്മ:— അകത്തമ്മാരാളാത്ത്യാ നമ്പൂരാരെടെ ഇഷ്ടംതന്ന്യാണെ നോക്കണ്ടത്. അല്ലാച്ചാ ദ്രോഹം അപകടാവും. കേട്ടില്ല്യേ, ആ കോതൎണ്ണി പട്ടേരിടെ ആത്തേമ്മാര് ഏതോ ഒരുത്തന്റെ കണ്ടിച്ച് മദ്രാശിക്കൊരെ കടന്നുപോയിത്രേ; അത്ര വല്ല്യ തോന്ന്യാസം.

പാൎവ്വതി:— ആ പട്ടേരിക്ക് പെണ്ണിനെ കൊടുത്തതല്ല്യേ, അത്രത്തോളമേ, തോന്ന്യാസം? വയസ്സ് കാലത്ത് വല്ലാത്തോടത്ത് അട്ക്കളപ്പണിക്കായിട്ട് വേക്കണു. ഇത്രയല്ലാ, ഇതിലധികം വരണം, ഈ വഹക്കാര്ക്ക്. ഇപ്പളത്തെ കാലത്ത് പെങ്കിടാങ്ങളെ അവരടെ സമ്മതം നോക്കാണ്ടെയൊന്നും കൊടുക്കവയ്യ. അങ്ങനെ കൊടുത്താ ഇങ്ങനെ കൂടെ പറേറം ചെയ്യും. പശുക്കളെപ്പോലേം പാത്രങ്ങളെപ്പോലേം പെങ്കിടാങ്ങളെ കരുതിയാലോ?

ദേവസേന:— ഞാൻ പോയി കാപ്പിണ്ടാക്കട്ടെ. മണി മൂന്നായിട്ട്ണ്ടാവും.

പാൎവ്വതി:— ഞാനും വരാം, സഹായത്തിന്.

(രണ്ടുപേരും പോകുന്നു. സാവിത്രി വീണ്ടും വായിക്കുന്നു.)

"നടക്കുകില്ലിനി ഞങ്ങൾക്കറിയാം ചേഷ്ടിതങ്ങളുമെല്ലാം
പിടിച്ചുകൊണ്ടുവരട്ടെ വിപ്രരെയെങ്ങനെയാർ പോയ്"
വിപ്രരെയെങ്ങനെയാർ പോയ്".
മുറക്ക ഞങ്ങടെ ജീവിതവേദി കലിമസമാക്കാനായ്"?

അമ: അമ്മ:— ഇതൊക്ക്യാണോ സ്കൂളില്പ്പഠിക്കണ്?

സാവിത്രി:— ഇത് പഠിക്കണതൊന്നല്ല. ഒരു് രസത്തിന് വായ്ക്ക്യാ.

അമ: അമ്മ:— എനിക്കോത് രസം തോന്നീണില്ല്യ. (തുണക്കാരിയെ മുററത്ത് നിറുത്തി ചെല്ലപ്പെട്ടിയും മറക്കുടയുമായി ശ്രീദേവി അന്തർജ്ജനം പ്രവേശിക്കുന്നു. 45 വയസ്സ് പ്രായം.)

അമ: അമ്മ:— (സൂക്ഷിച്ച് നോക്കി) ആരാത്? ഇട്ടിച്ചിര്യല്ലേ? ഇങ്ങട് കേറിരിക്കാം. ഇപ്പൊ ഏട്ന്നാ?

ശ്രീദേവി:— ഇപ്പൊ പാലപ്രത്ത്ന്നാ. നേരത്തെ ഊണ് കഴിച്ച് പോന്നു. തൃക്കോവില് തിരുമഠത്തൊഴാം കഴിഞ്ഞിട്ടില്ല്യ. സന്ധ്യേടെ മുമ്പ് മടങ്ങേണം. സങ്ക്രമത്തിന് മുമ്പ് വേണലോ തൊഴാം. പടിക്കലൂടി പോമ്പൊ ഇവടെ കേറാണ്ടെ വയ്യാച്ചിട്ട് കേറീ. ഇരിക്ക്യാനൊന്നും എടേല്ല്യ. (പടിയിന്മേൽ ഇരിക്കുന്നു) അല്ല്, താത്രി എപ്പ്ളേ വന്ന്?

സാവിത്രി:— ഞാൻ വന്നിട്ട് ഒന്നു രണ്ടു മണിക്കൂറായി.

ശ്രീദേവി:— ഇന്ന് സ്കൂളൊന്നൂല്ല്യേ?

സാവിത്രി:— ഇല്ല്യ. ഇന്നും നാളേം മററന്നാളും ഇല്ല്യ. മഹാത്മാഗാന്ധി മരിച്ചേന്റെ മൊടക്കാ.

അമ: അമ്മ:— ഇട്ടിച്ചിരിപ്പോ പാലപ്രത്ത്ന്നാണേ പാറഞ്ഞ്? ഓ, ഉള്ളതന്നെ. പാലപ്രത്ത് കുടിവെപ്പാർന്നല്ലോ മിന്നാന്ന്. പാടനേങളീം സദ്യോക്കെ കേമായില്ലേ!

ശ്രീദേവി:— അതൊന്നുണ്ടായില്ല്യ. നന്ന ചുരുക്കത്തിലേണ്ടായുള്ളൂ.

അമ: അമ്മ:— ഓണപ്പാട കൂത്ത്യല്ലേ?

ശ്രീദേവി:— അല്ല. പക്ഷെ, പാടിക്കേണ്ടാലേ ഉള്ള്യ.

അമ: അമ്മ:— മനയ്ക്കലത്തിരിടെ ആദ്യത്തെ വേളി. സാമാന്യംപോലെണ്ട്യാവേണ്ട്യത്. അപ്ഫൻനമ്പൂരിടെ വേളി കഴിഞ്ഞത് കുടിവെപ്പ് എനിക്കിപ്പഴും ഓർമ്മണ്ട്. എത്ര കേമായിരുന്നു! പിലാച്ചേരിടെ വെളിച്ചപ്പാട്, ഇട്ടീരിപ്പന്റെ ഇട്ടിക്കണ്ടപ്പൻ, മാധവച്ചാക്യാരിടെ കൂത്ത്— ഇതൊക്കെ എത്ര കേമായിരുന്നു!

ശ്രീദേവി:— ഇത്ര കേമണ്ടായി നമ്പൂരാരെ നാടകംണ്ടേന്ന്. പിന്നതൊന്നുണ്ടായില്ല്യ. അപ്ഫൻനമ്പൂരിക്ക് സമ്മതല്ലാഞ്ഞിട്ടാത്രേ.

അമ: അമ്മ:— ചോദിച്ചോട്ടെ: അമ്പലങ്ങളില് വെളിത്തക്കാര് കടന്നാടപ്പിട്ടും ഇട്ടിച്ചിരി തീണ്ടാതെയാം വേണ്ടാച്ചില്ല്യാ, ല്ലേ? ഇങ്ങനെപ്രാമ്മാര് മത്ത്യാക്കീന്ന് കേട്ടു.

ശ്രീദേവി:— വേണ്ടാച്ചില്ല്യാന്നുന്നോളൂ. സുഖല്ല്യായ നാണേണ്ട്. അമ്പലക്കൊളത്തില് കുളിച്ച് തൊഴും; എന്നിട്ട് വേറെ എവിടെങ്കിലും പോയി പിന്നേം കുളിക്കും.

അങ്ങനെയാ പതിവ്. തൊഴുത ശുദ്ധമായിട്ട് ഒന്നും ക
ഴിക്കാറുല്യ.

സാവിത്രി:— ഏ, ഈശ്ശ്വരന്മാരക്ക് അറിഞ്ഞൂല്യാച്ചാ നോക്കേണ്ടതിനാ അറിയിണം? നമ്മക്ക് ഈശ്ശ്വരന്മാരേക്കാ കേമല്ലേയാ?

അമ്മ: അമ്മ:— ഇങ്ങന്യൊക്കെ ചോദിച്ചാ എന്താ പറ്യാ? ഏതൊക്കേണ്യാന്ന് സംശയാ കുട്ട്യോളൊക്കെ വല്ലതും കഴിഞ്ഞൂ, വരുമ്പോ നോക്കേണ്ടേ? എനിക്ക് വല്യ വിഷമം.

ശ്രീദേവി:— ശുദ്ധാശുദ്ധത്തിന്റെ കാര്യാക്കെ നന്ന പറ്ഞ്ഞലാ: പാലക്കാട്ട് ഒളപ്പമണ്ണനമ്പൂതിരിടേം ചെറുമുക്ക് പൊരെന്നമ്പൂതിരിടേം സ്ഥലത്ത് വാല്യക്കാരാത്രെ വെയ്ക്കാൻ.

അമ്മ: അമ്മ:— വാല്യക്കാര് വെയ്ക്കുന്നത് നമ്പൂരാരും അന്തർജ്ജനോളും ഉണ്ണ്വോ? നാരായണ, നാരായണ! ഇതൊക്കെ കേക്കണ്ടിവരുന്നതന്നെ മഹാപാപാ . . . കുട്ടിത്തിരിച്ചോർന്നോളൂ: ഇട്ടിച്ചിരീടെ മകന്റെ അന്തർജ്ജനമാക്ക് പഠിപ്പുണ്ടാവോല്യേ?

ശ്രീദേവി:— ഉവ്വ്, വ്വ്. അപ്ഫം' കാത് മുറിക്കേണായി. ഇപ്പൊ കുപ്പായടേണ്ട്. രാവിലെ കുളികഴിഞ്ഞത് തേടിക്ക കുഞ്ഞാളോം, നമ്പൂരാരക്ക് വെളുമ്പവരും മാത്രേ കുപ്പായിടാതുള്ളൂ.

അമ്മ: അമ്മ:— അങ്ങന്യാച്ചാ ഇശ്ശി ഭേദണ്ടേ! ഇപ്ടത്തെ നങ്ങേരോട് എത്ര പറഞ്ഞൂന്നോ ഞാൻ, നമ്പൂരാരടെ അടുത്ത് ചെല്ലുമ്പോ കുപ്പായടേരുത്ന്ന്. ഒരു ചിട്ടം വേണ്ടേ?

# രംഗം: മൂന്ന്.

സ്ഥലം:— വക്കീലിന്റെ ഇരിപ്പുമുറി. സമയം:— രാവിലെ എട്ടുമണി.

[പാലപ്പുറത്ത് മേനോൻ വക്കീൽ പൈജാമയും ബനിയനുമിട്ട് ആർ. എസ്. എസ്സിന്റെ വളണ്ടിയർപരിശീലനം നടത്തുന്നു. 30 വയസ്സ് പ്രായം. കയ്യിൽ വാളും പരിചയുമുണ്ട്. പയറ്റു പഠിക്കുന്നു. നവോഢയായ ദേവകി കൈക്കുഞ്ഞു നിന്ന് ശൃംഗാരം മൂളുന്നു. വക്കീൽ കിതക്കുന്നു. ദേവകി പ്രവേശിക്കുന്നു]

വക്കീൽ:— എപ്പഴും ഇങ്ങനെ പാട്ടുപാടിയാൽ നന്നോ? കാലത്ത് കാപ്പി കഴിഞ്ഞാ വല്ല പത്രോ മാസികയോ വായിക്കരുതേ?

ദേവകി:— ദേയ്, ഇതെന്താത്? ഈ വാളും പരിചേം ഒക്ക്യായിട്ട്?

വക്കീൽ:— ഇതാണ് ആർ. എസ്. എസ്! അതിന്റെ വളണ്ടിയർപരിശീലനാ. കേട്ടിട്ടില്ല്യേ, രാഷ്ട്രീയസ്വയംസേവക്സംഘംന്ന്?

ദേവകി:— കേട്ട്ട്ട്ണ്ട്, കേട്ട്ട്ട്ണ്ട്. ഏ: ഏയ്. അതിങ്ങന്യാ? ഞാനറ്യണ്ടായില്ല്യ. അല്ലേ, ഞാനൊന്ന് പറേട്ടേ: അത് കേക്ക്വോ?

വക്കീൽ:— എന്താത്ര സംശേം, കേക്ക്വാന്ന്? (വാളും പരിചയും താഴെ വെച്ച്, ഒരു കാൽ മേശപ്പുറത്തായി

ഇതണ്ട്) എന്ത് പറഞ്ഞാലും കേൾക്കാം. ഉം, എന്താ പ്പോ വേണ്ടത്?

ദേവകി:— അതോ, അത് ഞാൻ പറയാം: കുംഭം 2-ാംനു- വെള്ളിയാഴ്ച ഉപാസകരുടെ വാർഷികയോഗമാണ് പേപ്പറിലുണ്ട്. നോക്ക് അതിന് പോണ്ടേ?

വക്കീൽ:— വെള്ളിയാഴ്ചക്ക് പൂവ്വേ? എന്താള്ളത് അവടെ? ഈ കമ്മ്യൂണിസ്റ്റുകളുടെ കൊറെ തെറികളല്ലാണ്ടേ? ഞാൻ പറേമ്പോ, ആ സമയത്ത് വല്ല വഴക്കാരി കത്തെഴുതാറ്റാ റല്ലത്.

ദേവകി:— കഷ്ടംണ്ട്, ട്ടോ. എന്താ, എന്നും ഇങ്ങനെ പറേണ്? എനിക്ക് പോണം. മഹാസഭക്ക് കുട്ടിച്ചു നാടകങ്ങളത്രേ ഉണ്ട്. എനിക്കതൊന്നു കാണണം.

വക്കീൽ:— ആട്ടെ, ഇപ്പൊ എന്താ വേണ്ടത്? സഭക്ക് പോണം, നാടകം കാണണം— ഇതൊക്കെല്ലേ വേണ്ടത്? ഞാൻ പറേമ്പോ, കുംഭമാസത്തില് വൈദ്യമഹാസമ്മേളനുണ്ട്, ഇളേത് വെച്ച്; അതിനാണ്ടേ പോവാം. മററന്നാള് വെക്കംവാസേവൻനായരുടെ സ്ത്രീധനം എന്ന നാടകോണ്ട് അവടെ. അതിനും പോവാം. എന്നാപ്പോരെ? കാറിപ്പൊത്തന്നെ എല്ലിച്ചുളയാം.

ദേവകി:— (പരിഭവസ്വരത്തിൽ) എനിക്കതൊന്നും പോരാ, എനിക്ക് വെള്ളിയാഴ്ച്ചന്നെ പോണം. എന്താ, പറയുണ്?

വക്കീൽ:— ഞാൻ മറെറാന്നോണ്ടല്ലാ പറേണത്: അന്തസ്സും തറവാടിത്തോല്യാത്ത ഈ വകക്കാരുടെ മേലക്ക് പോയ്ാ നമ്മളെ വെറുതേട്ട് കലശല് കൂട്ടീണ്ടാവുള്ളൂ.

ദേവകി:—കലശല് കൂട്ടൊന്നുണ്ടാവില്യ. നമ്മളെപ്പോലെയുള്ളാള്കളന്ന്യല്ലേ അവരും? എന്താത്ര കലശല് കൂട്ടാൻഉള്ളത്?

വക്കീൽ:—അല്ല്യലോ, നമ്മളെപ്പോലെ ഒന്നാപല്ല്യലോ. അതല്ല്യ ഞെരക്കം. (ആലോചിച്ച്) ഓ-ഹോ-ഒന്നാന്ത്യാ (ഡയറിനോക്കി) ഒന്നാന്തി പോവാൻ പാററില്ല്യലോ—ഒന്നാ ആ എടത്രക്കാരടെ കേസ്സ് വിചാരണേക്ക് വെച്ചിട്ടുള്ള ദിവസം. എനിക്ക് നാളെ നേരത്തെ കോടതിക്ക് പോണം.

ദേവകി:— അയ്യയ്യോ. ഞായരാഴ്ചേം പോവേണോ കോടതിക്ക്? ഞായരാഴ്ചവക്കീല്ന്ന് കേട്ടട്ടേയുള്ളു.

വക്കീൽ:— എയ്-ഇ:-അന്നാ ഞായരാഴ്ച. ഡയറി ഒക്കെ പെഴവാണ്ന്നുണ്ടോ! (ആലോചിച്ച്) ഓ, ശരി, ഒന്നാന്തി കോഴിക്ക്യോട്ടുനമ്പൂരിടെ ഇല്ല്യത്ത് വെച്ച് ഒരു യോഗണ്ട്. അതിന് ചെല്ലണംന്ന് അദ്ദേഹം പ്രത്യേകം പറഞ്ഞയച്ചിട്ടുണ്ട്. ഫണ്ടിനെപ്പററിയുള്ളതാവ്വണ്ട് എങ്ങനായാലും പോവ്വാണ്ട വയ്യ എനിക്ക്.

ദേവകി:— എന്നാ പോരണോന്നില്ല്യ; ഞാൻ പാറ്വ്വതിടെക്കൂടെ പൊയ്ക്കോളാം.

വക്കീൽ:— എയ്, ഒന്നും വേണ്ട. വേണ്ട. വേണ്ട. അവര്ടെ കൂടെ ഒന്നും പോണ്ട. (ആരാരാ പടികടന്ന് വരണത് കണ്ട്) ആരാരാ വര്ണ്ണ്ടലോ. ഇപ്പൊ അകത്തേക്ക് പൊയ്ക്കോളു.

ദേവകി:— ആരെങ്കിലും വരട്ടെ. ഇത് പറയൂ. ഞാൻ വെള്ളിനേഴിക്ക് പോട്ടെ?

വക്കീൽ:— അതൊക്കെ പിന്നെപ്പറയാം. വേഗാട്ടെ, അകത്തേക്ക് പൊയ്ക്കൊള്ളൂ.

ദേവകി:— ഇത് പറയുന്നത്; ഞാൻ പോട്ടെ?

വക്കീൽ:— ഛെയ്. പറയാമെന്ന് പറഞ്ഞില്ലേ? (എഴുന്നേറ്റ് പതുക്കെ ദേവകിയുടെ ചുമലിൽ പിടിച്ച് നീക്കിക്കൊണ്ട്) ഇപ്പൊ അകത്തേക്ക് പൊയ്ക്കൊള്ളൂ. ഉം. പോവ്വന്ന്. ഉം. ഉം. പൊറമെ ആള് വരുന്നത് കണ്ടില്ലേ?

ദേവകി:— ആയ്ക്കോട്ടെ. എന്നാലോ. ഞാൻ ഇവടെ നിന്നാ അയാൾക്കെന്താ?

വക്കീൽ:— എന്താണ് ചോദിച്ചാലോ? ഇപ്പൊ അകത്തേക്ക് പോവൂ.

ദേവകി:— ഞാൻ വെള്ളിനേഴിക്ക് പോട്ടെ? ഇത് പറഞ്ഞാൽ ഞാൻ പോവാം.

വക്കീൽ:— എന്തെങ്കിലും ചെയ്യൂ. ഇപ്പൊ അകത്തേക്ക് പോവൂ. അതാകട്ടെ. മറ്റൊക്കെ പിന്നെ ആവാം.

ദേവകി:— ഞാൻ പോവും, ട്ടോ. (പോകുന്നു)

(അമരത്താട്ടപ്ഫൻ നമ്പൂരി പ്രവേശിക്കുന്നു. 53 വയസ്സ് പ്രായം. കള്ളത്താം തികഞ്ഞ പരിഷ്കാരി)

വക്കീൽ:— ഇരിക്കാം. ഇരിക്കാം. കാപ്പിത്തിരി വേഗങ്ങട്ണ്ടാക്കണോ.

അഫ്ഫൻ: കാപ്പി ശ്ശേഷാറിന്ന് കഴിഞ്ഞാടക്കണം. എന്നാലും ഒട്ടും അലോഗ്യാവ്ല്യ, കൊറച്ച്ണ്ടാക്ക്യാ.

വക്കീൽ:— ആവാം. ആവാം. മാണി—മാണീ—വേഗം ഇത്തിരി കാപ്പീണ്ടാക്കിക്കൊണ്ടരൂ.

ദേവകി:— (അകത്തുനിന്ന്) കാപ്പീണ്ടാക്കീട്ടിരിക്ക്ണ്ണ്. മാണി എങ്ങട്ടോ പോയേക്ക്ണ്. ഞാനങ്ങട്ട് കൊണ്ടേര്വാം

വക്കീൽ:— വേണ്ട വേണ്ട, ഞാനങ്ങട്ട് വരാം. (എഴുന്നേറ്റുപോയി കാപ്പികൊണ്ടുവരുന്നു. അഫ്ഫൻ കാപ്പികുടിക്കുന്നു)

അഫ്ഫൻ:— വല്യേ പാറാ പാരീത്. ഹിന്ദുമഹാസഭേടെ പ്രവർത്തനം വളരെ സൂക്ഷിച്ച് വേണംന്ന് ഇളമട്ടാ.

വക്കീൽ:— കമ്മ്യൂണിസ്റ്റ്കൾക്കില്യേ ചില ആള്യാവല്; അത്പോലെ ഒക്കെ വേണ്ടിവരും. അപ്പോ ഇനി സമ്മേളനൊക്കെണ്ടാവ്വോ, ഉണ്ണ്യേ?

അഫ്ഫൻ:— സംശയാണ്, ഇണ്ട്യാണ്ടാകാൻ പലരും ശ്രമിക്ക്ണ്ണ്ട്. യോഗക്ഷേമക്കാരും കൊണ്ട്പിടിക്ക്ണ്ണ്ടത്രേ. പക്ഷെ ഇപ്പറത്ത് താല്പര്യപ്പെനൊക്കെണ്ടലോ. അതോണ്ട് ഇനി എങ്ങന്യാ നിശ്ചല്യ.

വക്കീൽ:— എന്തെ; ഇക്കൊല്ലം യോഗക്ഷേമസഭക്ക് കണ്ടില്യലോ?

അഫ്ഫൻ:— ഇല്യാ. ശ്ശി സംശേച്ചു, എങ്ങന്യാ വേണ്ടെന്ന്. പോയിട്ട്വല്യേ പ്രയോജനൊന്നൂല്യ. ന

ക്കു് ഇതിപക്ഷം കിട്ടീന്ന് ഉള്ളത് തീരെണ്ടാവില്ല്യ. അതേ പിന്നെ.

വക്കീൽ:— അത് ശര്യാ. വക്കീൺ കമ്മിറ്റിമെമ്പ്രന്മാരുടെ തെരഞ്ഞെടുപ്പില് തന്നെ കരുത് മുതലായോള്ളാൎക്ക് വല്ല്യ തോല്യാ പറ്റീതേയ്.

അപ്ഫൻ:— അതേതെ. ഓരോന്നിലും ഇങ്ങനെ തോററ് വശളാവണത് കാണാൻ പോരണോന്ന് നിരീച്ചു. എന്റെ അഭിപ്രായത്തില് കരുത മുതലായോരൊക്കെ സ്ഥാനാൎത്ഥിത്വം പിൻവലിക്ക്യ വേണ്ടീര്ന്നു.

വക്കീൽ:— ശര്യാത്. എന്നാത്ര പെട്ടപൊഴ്യാ ന്റെ കഴിക്കാൺ.

അപ്ഫൻ:— പിന്നെ, വേണംച്ചാ കരുത നമ്പൂര്യോക്കെ നിരീച്ചാ ഇതിന്നെതിരായിട്ട് ഒരു സംഘടന തന്നെ നമുക്കിണ്ടാക്കാൻ പറ്റില്ല്യേ?

വക്കീൽ:— പറ്റായ്യൊന്നൂല്യ. പക്ഷേ, ഉത്സാഹിക്കാൻ ആരാള് വേണ്ടേ? പിന്നെ, ഒരാവശ്യോം വേണ്ടെ?

അപ്ഫൻ:— കരുതരം താല്പര്യം ഒക്കെ ഉത്സാഹിച്ച് പൊറപ്പെടണം. എന്താ, ഞ്ഞാ, ഓ, നമ്മളൊക്കെക്കൂട്ട് ഉത്സാഹിക്ക്യായില്ല്യേ? പണത്തോളള്ളോരാവും ബുദ്ധ്യാളള്ളോരാവും. എന്താ, ഇപ്പാന്ന് തോന്ന്ണ്ണോ?

(അപ്ഫൻ നമ്പൂരി മുറുക്കുന്നു)

വക്കീൽ: —പക്ഷേ ആരാ, ഇതിന്നൊക്കെ ശ്രമിക്കാൻ?

അപ്ഫൻ:— സി. കെ. ജേലോ. ആയാളെക്കൊണ്ട് ഇതല്ല, ഇതിലപ്പുറം ചെയ്യിക്കാം. ഒന്നു പിരികേറ്റി വിടണം അത്രേള്ളു.

വക്കീൽ:— ഓ. ആയാള് മതി, ആയാളിതിനൊക്കെ തയ്യാറാണെന്നേ്. എന്നാ പൊഴിഞ്ഞിരിക്കൂതിടെ ഇല്ല്യ ഉൗവെച്ചുണ്ണാ അതിന് പ്ലാനിട്ടാലോ? പറിഞ്ഞില്ല്യ, അന്ന്?

അപ്ഫൻ:— ഉവ്വ് വ്വ്. പറയാം, ഞാനൊന്നു കാര്യം പറയാം.

(ദേവകി "ഞാനിന്ന് എന്റെ വാച്ചെടുത്തിട്ട് എവിടെയാ വെച്ച്?" എന്നു ചോദിച്ചുകൊണ്ട് പ്രവേശിക്കുന്നു. വക്കീൽ ചാടിയെണീറ്റോടി "അതവിടെത്തന്നെയുണ്ട്. അറേല് ആണിമ്മല് തൂക്കീട്ടുണ്ട്. ഇങ്ങട്ട് വരണ്ട. അങ്ങട് പൊയ്ക്കൊള്ളു" എന്നു പറയുന്നു)

വക്കീൽ:— (പരിഭ്രമത്തോടെ) നമ്പൂരി, എന്താപ്പൊ, വിശേഷിച്ച്?

അപ്ഫൻ:— എന്താത്ര പരിഭ്രമിക്കണ്. ഇരിക്ക.

വക്കീൽ:— ഏയ്. ഒന്നുല്ല്യ. ഒന്നുല്ല്യ. ചോദിച്ച്ന്നേള്ളു. അല്ല, വല്ല കോൺഗ്രസ്സാവശ്യായിട്ടാവ്വ്യാണോന്ന്. നമ്പൂരിക്കിപ്പൊ കോൺഗ്രസ്സിന്റേം ഹിന്ദുമഹാസഭേടേം ഭാരംണ്ട്. അതാണല്ല്യേ?

അപ്ഫൻ:— ഓ. കൊറച്ച് കൊറച്ചൊക്കെ ഉണ്ടിരിക്കണ്. ഞാൻ ഇപ്പൊ വന്നത് അതൊന്നുമല്ല്യാന്ന്. ഇല്ലത്തെ പെൺകൊടേപ്പറ്റി ഒന്ന് സംസാരിക്കണംച്ചിട്ടേ പോന്ന്.

വക്കീൽ:— എന്താ, വല്ല വഴ്യായ്യോ?

അപ്ഫൻ:— ആയീച്ചാലോ: അങ്ങനെ പറഞ്ഞ്: ക്ഷേപാന്ന സംഗതാ. ചെലതൊക്കിങ്ങനെ ആലോചി ച്ചേം പിന്നെ ചെയ്യും കൈക്കഴിഞ്ഞിട്ട്ണ്ട്. ഒന്നും ഒ ത്തായിട്ടില്ല്യ. അങ്ങന്യാ.

വക്കീൽ:— ച്ചാലോ? ഒന്നും മനസ്സായില്ല്യന്.

അപ്ഫൻ:— കാസർകോട്ട്ന്ന് ഇത്തിരി വടക്ക്, 'ഒരാളത്'ന്നോ പറഞ്ഞത്, ഒരാള്ണ്ട്. പറഞ്ഞത്കേട്ടേ ടംകൊണ്ട് വല്ല്യ തരക്കേടൊന്നും തോന്നീല്യ. അപ്പൊണ്ട് ടൊറച്ചു.

വക്കീൽ:— നമ്പൂര്യന്ന്യാണല്ലോ.

അപ്ഫൻ:— വന്ന ആള് പറഞ്ഞത് നമ്പൂര്യാ ണെന്നാ. പിന്നെ, അഥവാ നമ്പൂരില്ല്യാന്ന്ന്നെ വെയ്ക്കൂം. മിശ്രവിവാഹാവുംന്നല്ലെ? മിശ്രവിവാഹം പ്രസംഗിക്കാ ണെ പ്രവൃത്തിലങ്ങട് കാട്ടിക്കൊടക്കാം—ആതേ ഒന്ന് സമാധാനിച്ചു.

വക്കീൽ:— എത്ര് സംഖ്യ?

അപ്ഫൻ:— അതല്ലേ പറേണ്ട്: വല്ല്യ പണ ക്കാരനാ ആയാള്. അപ്പൊ അങ്ങ്ട് ധർമ്മാളുപോ ലെ മതിന്നും അതിന്റെ സന്തോഷായിട്ട് ഇങ്ങട് 3850 ഉറുപ്പിക തരാംന്നാണ് പറഞ്ഞിട്ട്ള്ളത്.

വക്കീൽ:— സന്തോഷായിട്ടാച്ചാ 3000—ന്നോ 4000 ന്നോ അല്ല്യാണ്ടെ 3850—എന്നൊക്ക്യായതെന്താ?

അപ്ഫൻ:— 4000—ത്തിമ്മെ പിടിച്ച് 3850— മ്മെ ഒറച്ചു. അത്രാ.

വക്കീൽ:— ഷോപ്പുചെയ്യുമ്പോ ഇങ്ങനെ കുസാല ഏളുക്ക്യാലോ കുട്ട്യോളെപ്പോലെ. പത്തുവരെ പടിച്ചിട്ടും ഇത്ര വകതിരിവില്ല്യല്ലോ. താടി മുറിഞ്ഞു പോയില്ല്യേ?

ദേവകി:— ഇനി ഏളുക്കില്ല്യ. ഞാൻ ഒന്നു കണ്ണാടിനോക്കാൻ ഭാവിച്ചതല്ലേ? ഇന്ന് കോടതീന്ന് വരുമ്പളേയ് നല്ല ഒരു കണ്ണാടി മേടിച്ചു കൊണ്ടോര്വോ? ഇവടേള്ള ചീപ്പും കണ്ണാടീം നന്നല്ല. ഈ കണ്ണാടീല് നോക്ക്യാ എന്താ കാണ്വാ? അതിരി വല്യേ കണ്ണാട്യായിട്ട് വാങ്ങണം. (കുറച്ചുകഴിഞ്ഞ്) പിന്നേയ്, അതേയ്, നിങ്ങടെ ലൈബ്രറീന്ന് യുവജനസംഘം പബ്ളിക്കേഷൻസിലെ ഒരു പുസ്തകംകൂടി കൊണ്ട്വരണം.

വക്കീൽ:— ബലെ ബലെ. ബാറസോസ്യേഷൻ ലൈബ്രറീല് ലാബുക്കേളുള്ളൂന്നറിയില്ല്യാ, ഉവ്വോ? നിങ്ങളെപ്പോലെ പണീല്ല്യാത്തോര്ക്ക് സമയം കളയാന്ള്ള നോവലും കവിതേം ഒന്നും അവടേല്ല്യ. ഇനിയെങ്കിലും ധരിച്ചോ അത്.

ദേവകി:— (പുരികം കോട്ടി) ഓാ. പണീല്ല്യാത്തോന്ന് പരിഹസിക്ക്യൊന്നും വേണ്ട. തുന്നലോ നെയ്ത്തോ എന്തെങ്കിലും പടിക്കണംച്ചിട്ടല്ലേ തൊഴിൽകേന്ദ്രത്തിലക്ക് പോണംന്ന് പറഞ്ഞത്! അപ്പത് സമ്മതല്ല്യ.

വക്കീൽ:— തൊഴിൽകേന്ദ്രത്തിൽ പോണ്ട. തറവാടിത്തല്ല്യാത്ത ചെലരടെ കുട്ട്യോൾക്കോ ഇതൊക്കെ തോന്നണ്. അധികപ്രസംഗത്തിനൊന്നും പോവാണ്ടെ ഭർത്താക്കന്മാരടെ ഹിതം നോക്കി നടക്കാ സ്ത്രീകൾക്ക് ള്ളണം.

ദേവകി:— ഇന്നാക്കന്മാര് മര്യാദക്ക് പെരുമാറ്റാ അവരുടെ ആദരം സമ്പാദിക്കാൻ ആരും പൊറപ്പെടാറില്ല്യ. ആ ഡാക്ടര് ചടങ്ങരെപ്പോലെ ആളെത്തുമാരെ വെറുതെ ചീത്തപറയാനും അടിക്കാനും പൊറപ്പെട്ടാലോ. അതും സഹിച്ചിരിക്കണം എന്നാ പറേണത്?

വക്കീൽ:— ഞാൻ പറേമ്പോ, ഡാക്ടർ ചടങ്ങൻ നല്ല തന്റേടോം മര്യാദേം കെട്ടുള്ളാളാണ്. അടിക്കാറില്ല്യാന്ന് ആ ആളെത്തുമാരെക്കൊണ്ടൊന്നും പലര്‍ക്കും എഴുതിപ്പിച്ച്ട്ടുണ്ടല്ലോ.

ദേവകി:— എഴുതിപ്പിച്ചിട്ടുണ്ടല്ലോ, അതേപ്പോ തീർച്ചയില്ല്യ അടിക്കാറുണ്ടെന്നും നിർബ്ബന്ധിച്ചെഴുതിച്ചതാണെന്നും. അവരൊക്കെ പറേനും കാട്ടാനും വയ്യാത്തതൊന്നൂല്ല്യ. ഇന്നാളിവരുടെ ഉപസമാജയോഗത്തില് വെച്ച് രണ്ടാ കൂട്ടരെ അന്തർജ്ജനങ്ങളെ അസഭ്യമായിട്ടാക്ഷേപിക്ക്യേണ്ടായി. നാലം ദിവസം മുമ്പ് ആയാളിവിടെ വന്നില്ല്യ, ബ്രഹ്മസ്വംമഠം സംബന്ധിച്ച് ഒരു ഹരജി ഒപ്പിടീച്ച് കൊണ്ടുപോവാൻ. വിദ്യാർത്ഥികൾക്ക് മഠത്തിൽ ചോറുകൊടുക്കണത് നിർത്തണംന്നല്ലേ അതിൽ പറഞ്ഞേക്കുള്ളത്.

വക്കീൽ:— അത് ശരിയല്ലേ? വിദ്യാർത്ഥികൾക്ക് മഠത്തില് വെറുതെ ചോറുകൊടുക്കണത് അവരെ അലസന്മാരാക്കില്ലേ! ഓത്തൂട്ടിന് തെണ്ടണതും ബ്രഹ്മസ്വം മഠത്തിൽ ചോറിന് തെണ്ടണതും ആയിട്ടെന്താ വ്യത്യാസം? എന്റെ ഇന്ത്യൻ ഡാക്ടർ ഒരു ജെന്റിൽമാനാണെന്നാണ്.

ദേവകി:— ശരി തന്നെ. ഇങ്ങനെയുള്ള വഷളത്തങ്ങളാണ് ജെന്റിൽമാന്റെ ലക്ഷണംന്ന് വെച്ചാ ജെന്റിൽമാൻതന്നെയാ. പക്ഷെ, ഞങ്ങളാരും, സ്ത്രീകളാരും തന്നെ, ഈ കൂട്ടരെ-പതാകക്കാരെ—നല്ലാളുകളാണെന്ന് പറയാൻ തയ്യാറില്ല്യ.

വക്കീൽ:— എന്താപ്പോ അവർക്കൊരു കൊറവ്? പെണ്ണുങ്ങളെ ബഹുമാനങ്ങളൊ കൊണ്ടാടണില്ല്യാന്നോ?

ദേവകി:— സ്ത്രീകളൊക്കെ അടിമകളാന്നാ അവരുടെ നാട്യം. പുരുഷന്മാരുടെ സുഖസാധനങ്ങളാന്നാ. അന്തർജ്ജനങ്ങളെപ്പററി എന്തൊക്കെ വൈകൃത്യങ്ങളാ അക്കൂട്ടര് യോഗക്ഷേമസഭേല് പറഞ്ഞത്? കേട്ടില്ല്യെ ഒക്കെ?

വക്കീൽ:— എന്താ അതിലിത്ര തെററ്? കൊറെ്യാക്കെ വാസ്തവല്ല്യേ? (വാച്ചുനോക്കി) ഓ, പറഞ്ഞ് പറഞ്ഞ് നേരം കൊറെ ആയി. കുളീം ഊണും കഴിഞ്ഞ് കോടതിലെത്തുമ്പോളേക്കും നേരം വൈകും.

ദേവകി:— ഏ: ഒന്നുല്യ, സ്കൂളിൽ ലേററായിച്ചെല്ലുന്ന കുട്ട്യോളെപ്പോലെ വൈകിച്ചെല്ലുണ വക്കീലന്മാരെ കോടതീടെ പൊറത്ത് നിർത്ത്വാ?

വക്കീൽ:— വിഡ്ഢിത്തം ഓരോന്ന് വെളമ്പാണ്ടിരിക്ക്വാ. സ്കൂൾക്കുട്ട്യോളും വക്കീൽമാരും ഒരുപോലെയാ! ഞാൻ ഒരാഴ്ച കോടതിക്ക് പോയില്ല്യെങ്കിത്തന്നെ ആരും ചോദിക്കാനില്ല്യ.

ദേവകി:— എന്നാപ്പിന്നെന്തിനാ, ഒരുസോം മുട്ടാണ്ടെ വേഷം കെട്ടി പതിനൊന്നു മണിക്ക് അവടെ ചെന്ന് അഞ്ചു മണിവരെ മൂട്ടകടീം കൊണ്ടിരിക്കണത്?

വക്കീൽ:— അതൊക്കെ പറഞ്ഞാ മനോ നിങ്ങക്ക് മനസ്സിലാവാൻ പോണ. ആട്ടെ, കളികഴിമ്പളക്കം ഉഴവലാക്കിപ്പൂതരോ? അതിന് മിടുക്കണ്ടോ?

ദേവകി:— ഓഹോ, അതൊക്കെ ആവാം. ചീപ്പും കണ്ണാടീം കൊണ്ടരാൻ മറക്കണ്ടതേ.

വക്കീൽ:— മറക്കില്ല്യ, മറക്കില്ല്യ. (പോകുന്നു)

(കർട്ടൻ)



---

(ദേവസേന പ്രവേശിച്ച്) നാളെ പലഹാരത്തിന് എത്ര് അരി നനയ്ക്കണത്, മുത്തശ്ശ്യമ്മേ?

അപ്ഫൻ:— നിണക്ക് നിശ്ശല്ല്യേ? ചാട്ടം എട്ക്കണതു് ത്ര ചോയിയ്ക്കാണെടോ?

ദേവസേനാ:— ചോയിച്ചാ എന്താ പേണെന്ന പറേല്ല്യേ; ചോയിയ്ക്കാതെ ചെയ്തു പ്പോൽ ശകാരിയ്ക്കും ചെയ്യും. (പോകുന്നു.)

അപ്ഫൻ:— വണ്ട്യൊക്കെ വളരെ എളുപ്പാ അമ്മെ. പണ്ടൊക്കെങ്ങനെയാ? ഒരൂസം ഇല്ലത്ത്ന്ന് പൊറപ്പെട്ടാ പിറ്റേസല്ലേ അമ്മാത്തെത്തുള്ളു. ഇത് ഇന്ന് കാലത്ത് പൊറപ്പെട്ടാ വൈന്നേരത്ത്ന്ന് അവടെ എത്തും. അത്രേള്ളൂ അകലം.

അമ: അമ്മ:— കാലത്ത് പൊറപ്പെട്ടാലല്ലേ? അതിനിപ്പൊ പോണെന്തിനാ?

അപ്ഫൻ:— ഞാനിപ്പൊ ഒരൂണുക്കാ പോണത്. നാളെ കാലത്തെ മോളിക്ക് പോവുള്ളു. ഇന്ന് വൈന്നേരം പോഴിശ്ശിരിവെച്ച് ഒരു സഭേണ്ട്. അതിനെങ്ങനായാലും ചെല്ലണംന്ന് നമ്പൂരി പറഞ്ഞിട്ട്ണ്ട്.

അമ: അമ്മ:— എന്തിന് വേണ്ട്യാ സഭ? സഭാന്ന് കേക്കുമ്പോ എനിക്കിങ്ങനെ പേട്യാവ്വാ. വേളി മൊടക്കാനോ ഓത്തുകാരെ അമ്പലത്തിക്കേറ്റാനോ, എന്തിനാണിരിക്ക്.

അപ്ഫൻ:— അമ്മ പേടിക്ക്യാനും വേണ്ട. അതിനൊന്നുമല്ലാ. കവളപ്പാറ ഫണ്ടിനെപ്പറ്റി ആലോചിക്കാനാ.

അമ: അമ്മ:— എന്റെ, ഒക്കെ കള്ളൻ കൊണ്ടോയോ? മൂപ്പ്ലായരടെ പണ്ടാരാത്ത്യാണോ?

ദേവകി:— (കസേരയിലിരുന്ന്) പാട്ടുപാടാനും പാടില്ല്യാച്ചാ വല്ല്യേ ബുദ്ധിമുട്ടാവേര്. എനിക്കറിവുള്ളത് ഞാൻ പാടാം.

"അന്തഃപുരക്കെട്ടുകൾ തൻ മൂടുപടമിനിയുമൊക്കാൻ
അന്തർജ്ജനമിനിമേലിലടിമയല്ല."

വക്കീൽ:— (അസഹ്യഭാവം നടിച്ച്) എന്നാ എനിക്ക് തോന്നണത് ചെലത് ഞാനും പ്രവർത്തിക്കും. അത്ര്യായാവാണെ കുഴപ്പേട്ടുന്ന് നിരീക്കും. അപ്പതിന്നൊക്കൊണം എററാ അധികപ്രസംഗം.

ദേവകി:— ഞാനിപ്പറന്താ, അധികപ്രസംഗം കാട്ട്യ്?

വക്കീൽ:— എന്നാപ്പിന്നെന്തിനാ അലറിക്കൊണ്ടിങ്ങട്ടെഴുന്നള്ളിച്ച് ഇരിപ്പ്?

ദേവകി:— അതെ, അന്തർജ്ജനസമാജം വകയായി ഒരു പ്രചരണയാത്ര പൊറപ്പെട്ടിണ്ട്. മലബാറിലെ മ്പാച്ചില് എന്നോം ചെയ്ത്തിട്ടുണ്ട്. മററന്നാ പൊറുന്നുന്ന് പൊറപ്പെടും. നാളെ വൈകുന്നേരം എനിക്കവിടെ എത്തണം.

വക്കീൽ:— അന്തർജ്ജനസമാജത്തിന്റെ പരിപാടികളും ദിവസം ചെല്ലുംതോറും വഷളായി വരുണ്ട്. എന്തിനേ, പാലിയത്തു പോയി വെറുതെ പൊല്ലീസ്സുകാരുടെ തല്ലുകൊണ്ടു പോന്നത്? വല്ല കാര്യോംണ്ടായോ അതോണ്ട്?

ദേവകി:— കാൎയ്യണ്ടായാലും ഇല്ലെങ്കിലും, ഏതു സംഘടനയ്ക്കുണ്ട് പൊതുപ്രസ്ഥാനത്തെ സഹായിക്ക്യേണ്ട ചുമതല. ഞങ്ങ അന്തൎജ്ജനസമാജം ചെയ്തുള്ളൂ.

വക്കീൽ:— അന്തൎജ്ജനസമാജത്തിന് ഇത്ര ഉപകടം അനാവശ്യം അല്ലാണ്ടെ വല്ല പരിപാടീം നടത്താതെ? ഈ പ്രചരണം കൊണ്ട് സമാന്യം പോലെള്ളോരെ വെറുപ്പിക്യാനല്ലാണ്ടെ വല്ല പ്രയോജനോണ്ടോ? നല്ല നല്ല പ്രോഗ്രാം എത്രേണ്ട് ചെയ്യാൻ? ഞാൻ പറയുമ്പോ, ഓരോ ഇല്ലംതോറും സമാജത്തിന് ഓരോ ചൎക്ക വീതം വാങ്ങിക്കൊടുക്കണം. പിന്നെ വീട്ടിലിരുന്നു തന്നെ സ്വാശ്രയപരമായ ജോലി നടത്താൻ വേണ്ട നിൎദ്ദേശോം കൊടുക്കണം. അതിന് ടെക്നിക്കൽ സൈഡിന് പ്രാധാന്യം കൊടുത്തുകൊണ്ട് ഒരു മാസിക നടത്ത്വാ തന്നെ തരക്കേടില്ല. ഇതൊക്കെ സമുദായത്തിലെ ഏതു വിഭാഗത്തിനും ഉപകരിക്കുന്നതും സ്വീകരിക്കാവുന്നതും ആണ്.

ദേവകി:— സമാജാംഗങ്ങള് സ്വീകരിച്ചിട്ടുള്ള പരിപാടിയാ ഭാരവാഹികള് നടപ്പിൽ വരുത്തണത്. ഏതൊരു സംഘടനേം അങ്ങന്യാ പതിവ്.

വക്കീൽ:— നിങ്ങടെ സംഘടനതന്നെ തെറ്റാ. ആ കൊച്ചുട്ടേട്ടത്തി വിദ്യാലയത്തിൽ പ്രസംഗിച്ചില്ല്യേ, എന്തു വാസ്തവാത്? ഇപ്പൊ പൊറത്ത് വന്ന അന്തൎജ്ജനങ്ങളിൽ നയൻറിപേഴ്സൻറും വഴിപിഴച്ച്യോരാണ്. സ്ത്രീകളവരടെ പ്രകൃതിതം കളഞ്ഞ് സ്വാതന്ത്ര്യത്തിൻറ പേരിൽ പുരുഷന്മാരാവാൻ ശ്രമിക്കണത് തെറ്റാ

വക്കീൽ:— നീട്ടാൻ നിവൃത്തില്ല്യാച്ചാ നടത്തിക്കോട്ടേ. ബ്ോച്ഛിലൊരാളില്ല്യാത്തോണ്ട് നടക്കാണ്ടെ ഒന്നും വരില്ല്യ.

ദേവകി:— ഞാൻ ചെന്നോളാന്നൊറു പറഞ്ഞിട്ടുണ്ട്. ഇനി പോവ്വാണ്ടിരിക്കണത് ശര്യല്ല.

വക്കീൽ:— (ആലോചിച്ച്) പിന്നെ, അതിനും പുറമെ മറ്റന്നാ മുതൽ മേഹണ്ണക്കാരരോട് താമസം വേണ്ടാന്ന് പറഞ്ഞിട്ടുണ്ട്.

ദേവകി:— (ഞെട്ടി, വിഷാദകലുഷയായി) അതെന്തിനേ?

വക്കീൽ:— കൊറച്ചൂസായി നിരീക്ക്ണു, മെഹണ്ണക്കാരൻ ഇല്ല്യാണ്ടെ കഴ്യേണംന്ന്. പണിയെടുത്ത് ജീവിക്കണംന്നും ജീവിക്കാൻ എന്ത് പണീം എടുക്കാന്നല്ലേ ഇ. യം. എസ്സ്. പറയാറ്? അത് വളരെ ശര്യാ.

ദേവകി:— (ആലോചിച്ച്) പത്തുമണിക്കുള്ളെ കുളിക്കാറന്നും കൂടെക്കൂടെ വരണോരൊക്കെ കാപ്പീണ്ടാക്കിക്കൊടുക്കാറന്നും ഒന്നും എന്നെക്കൊണ്ടാവില്ല്യ.

വക്കീൽ:— ഒന്നും അറിഞ്ഞുകൂടാഞ്ഞിട്ടാ ഈ ആവില്ല്യാന്നൊക്കെ പറേണ്. അവനോന്റെ കടമ എന്താന്ന്ള്ളത് ആദ്യം മനസ്സിലാക്ക്ാ. സ്ത്രീകള് പ്രസവൊക്കെ ഉപേക്ഷിച്ച് ഭർത്താക്കന്മാരെ ഒക്കെ വേണ്ടാച്ച് അങ്ങട് പോയ്യാലോ? എങ്ങനെയാ ഈ ലോകം നടക്ക്ാ! കുശവന്മാര് ഇരിമ്പു പണിക്കൊന്നും തയാറില്ല്യ-കേമാവില്ല്യേ? വെളുത്തേടന്മാര് അലക്കാൻ ഭാവല്ല്യ എന്താ

കഥ? എത്ര ബുദ്ധിമുട്ടുണ്ടാവും? ഞാനറിയാണ്ടല്ലാ പണ്ടുള്ളോര് ഓരോരുത്തർക്ക് ഓരോ ജോലീന്ന് വെച്ചിട്ടുള്ളത്.

ദേവകി:— ഞാൻ ഇവടേള്ളപ്പൊ കഴിഞ്ഞപോലെ ഒക്കെ ചെയ്യാം. മേഹന്നത്തിനാളില്ല്യാച്ച് സമരോയ പ്രവർത്തനം വേണ്ടാന്ന് വെയ്ക്കണോന്നും ഞാനൊരുക്കല്ല്യാ. നാളെ മുതൽ ഒരാഴ്ചക്ക് ഞാനേതായാലും ഇവടെ ണ്ടാവില്ല്യ.

വക്കീൽ:— ഒരാഴ്ചയ്ക്കാപ്ര്യായിട്ട് മേഹന്നത്തിനൊരാളെ കിട്ടാൻ തന്നെ പ്രയാസം. വാല്യക്കാരനെക്കൊണ്ടോ പെണ്ണിനെക്കൊണ്ടോ ഒറ്റ കഴിച്ചുകൂട്ടിക്കളയാംന്ന് ച്ചാ അതിനും മനസ്സ് വരണില്ല്യ. മേലായിട്ടുള്ള പലതും കഴിയ്ക്ക്യാള്ളാണ്. എടക്ക് വരേം താമസിക്കേം ണ്ടായീന്ന് വരും.

ദേവകി:— ചുരുക്കത്തിൽ ഞാൻ മറ്റെല്ലാം വേണ്ടാച്ച് അടുക്കളക്കാര്യ്യാവണംന്നാ വന്നുകൂടണ്, അല്ലേ?

വക്കീൽ:— കമ്പനികളിൽ പണീടുക്കണതും ബീഡിതെറുക്കണതും ഒക്കെ അഭിമാനകരമാണെങ്കിൽ അടുക്കളപ്പണിക്കെന്താ ഒരു കൊറവ്? വാർദ്ധാമഹിളാശ്രമത്തിലും ഒക്കെ വെപ്പുപണിയല്ലാ, മുറ്റടിം തോട്ടിപ്പണീം കൂടി വിദ്യാർത്ഥിനികളാ. ചോദിച്ചുനോക്ക്, ദേവകീ നരിക്കുട്ടിയോട്. 'ഡിഗ്നിറ്റി ഓഫ് ലേബറ്' ശരിക്ക് മനസ്സിലാക്കണോന്ന്. പിന്നെ, നിങ്ങടെ താഴിൽ കേന്ദ്രം തന്നെടക്ക്: ഈ വക പണിക്കൊക്കെ ശമ്പള

കൂടുമോ, അവടെ? മററവരുടെ അന്യായവും ഏററു പണീം ആവാം, അവനോന്റെ അന്യാ ഒന്നും വല്ല —അങ്ങനേണ്ടോ? 'ചാരിററി ബിഗിൻസ് ഹോം.' രാവിലെ കടലാസ് നോക്ക്വാ, പതിനൊന്നു മണിക്ക് കോടതീപ്പോവ്വാ, വൈന്നേരം ക്ലബ്ബിൽ പോയി മുൻസിപ്പൊന്നിച്ച് ചതുരംഗം വെക്ക്വാ—ഇതൊന്നുല്ല്യാച്ചാ ഇവടത്തെ ഈ പണിയൊന്നും എനിക്കത്ര വെഷമമായി തോന്നിണില്ല്യാ. (ദേവകി തക്ക സമാധാനം കാണാതെ ആലോചിച്ചു നില്ക്കുന്നു. വക്കീൽ വാച്ചുനോക്കി എഴുന്നേററ്) കാ, നേരം മണി ഒമ്പതായി. ആ വാക്കിങ്ങ് സ്റ്റിക്കും തൊപ്പീം ഇങ്ങെടുക്കൂ. മുൻസീപ്പ് ഇപ്പൊത്തന്നെ മുഷിഞ്ഞിട്ടുണ്ടാവും.

(കർട്ടൻ)

********

പാൎവ്വതി:— (ആലോചിച്ച്) അപ്പൊ ദേവകിയെ അന്തൎജ്ജനസമാജം പ്രവൎത്തനങ്ങളിൽ നിന്നകററി നിറുത്തുകളയ്ക്കാര്യാക്കാൻ ഉള്ള ശ്രമാ, അല്ലേ?

ദേവകി:— പറഞ്ഞതതല്ല. പണിയെടുത്ത് ജീവിക്ക്ണംന്ന്ള്ളാദർശപ്രകാരം ദേഹണ്ണക്കാരനെ വാൎപ്പിക്കണത് തെററാണത്രെ. മഹിളാശ്രമത്തിലും തൊഴിൽകേന്ദ്രത്തിലും ഒക്കെ എല്ലാ പണീം വിദ്യാൎത്ഥിനികളാ നടത്തണത് എന്നൊക്കെയാ വാദം.

പാൎവ്വതി:— ശിവ! വക്കീലിന്റെ വക്രബുദ്ധി! ദേവകി പ്രചരണയാത്രക്ക് പോരണത്—അത് മാത്രാണ് അദ്ദേഹത്തിന്റെ ഉദ്ദേശം: വിജ്ഞസൽക്കാരരാം, തൊഴിൽജീവിതാദർശോം പറഞ്ഞ് വെപ്പുകാരനെ പിരിക്കല്ലൊക്കെ അത് സാധിക്കാൻ ഉള്ള സൂത്രങ്ങളാ. പണിയെടുത്ത് ജീവിക്കണംന്നും ജീവിക്കാൻ വേണ്ടി എല്ലാ പണീം എടുക്കണംന്നും അദ്ദേഹം പ്രസംഗിക്കുമ്പോളാ എനിക്ക് ചിരിവരണത്. ചെറുതിലെ ക്ലബ്ബിൽ പോകും ശീട്ടുകളീം കാരംകളീം ചതുരംഗംവെക്കലും അദ്ദേഹം വേണ്ടെന്ന് വെയ്ക്കട്ടെ; എന്നിട്ട് ഇവിടെവന്ന് അത്താഴം തയ്യാറാക്കട്ടെ.—തെറിനോക്കണോ, അദ്ദേഹം? എന്തിനാ? സ്വന്തം ഡ്രസ്സ് തൊടുക്കാൻകൂടി വാല്യക്കാരൻ വേണ്ടെ?

ദേവകി:— ഇത്ര മനസ്സിലാക്കാൻ എനിക്കപ്പോ കഴിഞ്ഞില്ല്യ. പാൎവ്വതി പറഞ്ഞപ്പോ വളരെ ശര്യാന്ന് തോന്ന്ണ്ണ്. സൂത്രൊക്കെ മറ്റുള്ളോൾക്ക് മനസ്സിലായീന്ന് ഒന്നറീക്കണം. ഇന്ന് സന്ധ്യക്ക് നേരിട്ടന്നെ സംസാരിക്കണം. പാൎവ്വതീംകൂടീണ്ടാവണം. എന്നാലെ ശര്യാവൂ.

പാൎവ്വതി:— എനിക്ക് മടിയൊന്നുല്യ. പാരെന്താ ണ്ടക്ക്യാ ഞാൻ നല്ലോണം തൊറന്ന് പറയും.

ദേവകി:— അതേ, തൊറന്ന പറേന്ന്യാ വേണ്ടത്.

പാൎവ്വതി:— ആ: ദേവകി, ഞാന് തൊഴിൽകേന്ദ്ര ത്തിലേക്ക് ആറുറുപ്പിക വാഗ്ദത്തം ചെയ്തില്ല്യേ? അതി പ്പോ കിട്ട്വ്യാ തരക്കേട്ല്യാന്ന് സിക്രട്ടറി എഴുതീട്ടുണ്ട്.

ദേവകി:— ഓ. അതാവാം. (വാച്ച് നോക്കി) കോടതീന്ന് വരാറായി. വന്നാ അപ്പോ വാങ്ങിത്തരാം.

പാൎവ്വതി:— എന്നാ അപ്പഴക്കും ഞാൻ പോയി പ്രചാരണയാത്രക്കാരുടെ ക്യാമ്പ് ശരിപ്പെടുത്തി വരട്ടെ.

(പാൎവ്വതി പോകുന്നു. ദേവകി ചിന്താകുലയായി, ഉള്ളിലൂടെ പാഞ്ഞുപോകുന്ന ആയിരം മനോരാജ്യങ്ങ ളോടുകൂടി, സ്വപ്നസ്ഥയായിരിക്കുന്നു. വണ്ടി നിറുത്തീട്ട് കഴിഞ്ഞ് വക്കീൽ പ്രവേശിക്കുന്നു. കോട്ടഴിച്ച് സ്റ്റാൻഡിന്മേൽ ഇടുന്നു. കാപ്പി കഴിക്കാനിരിക്കുന്നു)

ദേവകി:— പാൎവ്വതിയെ കണ്ടോ?

വക്കീൽ:— ഓ, പടിക്കൽവെച്ച് കണ്ടു. എന്തി നാ എഴുന്നള്ളത്ത്?

ദേവകി:— ഞങ്ങൾക്ക് പല കാൎയ്യങ്ങളുണ്ടാവും, ആ ലോചിക്കാനും പറയാനും. അതൊക്കെ അറിഞ്ഞിട്ടിപ്പ്യെന്താ വേണ്ട്?

വക്കീൽ:— അങ്ങനെയൊന്നും വേണ്ടീട്ടല്ല. പുതു തായിട്ടെന്താക്കയാ ഇഞ്ച്ക്ക് ചെയ്ത് കൊടുക്കുന്നത്ന്നറി ഞ്ഞാലോന്ന് നിരീച്ചു.

ദേവകി:— പാർവ്വതി ഇവരെ പറയണതെന്താ ഉവിരോധം? ആരോ കള്ളക്കേസ്സും കൊണ്ട് എത്ര മുമ്പ് പ്പുറായാ വന്ന് ബോറാക്കാറ്? ഇതിനൊക്കെ ഞാൻ വല്ലതും പറയാറുണ്ടോ?

വക്കീൽ:— രണ്ടും ഒരുപോലെയോ?

ദേവകി:— ഉം, എന്താ വ്യത്യാസം? ഞാൻ ഒരു വ്യത്യാസോം കാണിണില്ല്യ. (കാച്ചു കാപ്പി കുടിക്കുന്നു) പിന്നെയ്, ഞാൻ തൊഴിൽകേന്ദ്രത്തിന് ഉറുപ്പിക സംഭാവന ചെയ്യാന്ന് വാഗ്ദത്തം ചെയ്തിട്ടുണ്ട്. അതിപ്പൊ കൊടുക്കണം.

വക്കീൽ:— ഉറുപ്പ്യകയോ? ആളും തൊഴിൽകേന്ദ്രത്തിനേ! ഒന്ന് തോന്നുണ്ട് പറഞ്ഞേക്കാം: കേന്ദ്രത്തിന് കൊടുക്കാൻ മാത്രമായ് ഞാൻ തരില്ല്യ.

ദേവകി:— ഞാൻ പറഞ്ഞിട്ട് രശീതി എഴുതാനേല്പിച്ചുകഴിഞ്ഞു. ഇനി കൊടുക്കാതിരിക്കാൻ വയ്യ.

വക്കീൽ:— എവിടെയാ രശീതി? കാണട്ടെ.

ദേവകി:— ഇതാ, കണ്ടോളൂ. (രശീതി കൊടുക്കുന്നു)

വക്കീൽ:— രശീതി കിട്ടീലേ, ഇനി എന്തിനാ ഉറുപ്പിക?

ദേവകി:— എന്തിനാന്ന് ചോദിച്ചാലോ! രശീതി എഴുതിയാൽ പണം കൊടുക്കണ്ടേ?

വക്കീൽ:— പണം കൊടുക്കാണ്ടെ രശീതി കിട്ട്വോ?

ദേവകി:— അങ്ങനെയായാ പറ്റില്ല്യ. കൊടുക്കും എന്നുള്ള വിശ്വാസംകൊണ്ടല്ലേ രശീതി തന്നത്?

വക്കീൽ:— എന്ത്വെച്ചിട്ട്? അതൊക്കെ ഇന്ദുവി ല്യാണെ നശിപ്പിക്കാനുള്ളതാന്നാ വിചാരം? അറിയോ, ആളു ബ്രഹ്മസ്വം സ്വത്താ.

ദേവകി:— അപ്പുന്റെ സ്വകാര്യസ്വത്തിൽനിന്നെനിക്ക് കിട്ടിയ അയ്യായിരം ഉറുപ്പിക കയ്യിലില്ല്യേ? അതിൽന്ന് തന്നാമതി.

വക്കീൽ:— എന്റെ കയ്യില് വന്നാ സ്വകാര്യോം ബ്രഹ്മസ്വോം ഒക്കെ ഒന്നായി. അതിൽനിന്ന് ഒന്നൊട്ടു തരാനും മാവല്ല്യ. ഈ വക ഏർപ്പാടുങ്ങളും വെറുംവെടിട്ടങ്ങളെട്ടൊക്കെ ആ പാർവ്വതീടെ കയ്യിൽന്ന് പഠിച്ചതാ. അതിനൊക്കെട്ട് കണ്ടോട്ടെ. അവസരം പാർത്താൻ മാവണ്ട്.

(പാർവ്വതി പ്രവേശിക്കുന്നു. വക്കീൽ അന്ധാളിക്കുന്നു)

പാർവ്വതി:— ഉം. എന്താ നമ്പൂരി പറാനുള്ളത്? ഞാൻ കേക്കാൻ തയ്യാറാ.

വക്കീൽ:— എടക്കെടക്ക് വന്ന് ഇവടെയുള്ളോരെ പറഞ്ഞു കേറി ഇന്ദുവില്ല്യാണ്ടാക്കുന്നത് എനിക്ക് സമ്മതല്ല്യ. എന്റെ മാര്യേ പരിഷ്കരിക്കാൻ നിങ്ങടേം നിങ്ങടെ സമാജത്തിന്റേം സഹായൊന്നും വേണ്ടാന്നും. അതൊക്കെ ഇവടെ കഴിച്ചോളും.

പാർവ്വതി:— നമ്പൂരി എന്തിനാ ഇത്രൊക്കെ പറിച്ചത്? നമ്പൂര്യോണ്ട് മനസ്സിലാക്കണം: നമ്പൂര്യേപ്പോലെ പരിഷ്കാരത്തിന്റെ പൊതപ്പിട്ട ചില പിന്തിരിപ്പന്മാരുണ്ട്. അവര് മാര്യമാരെ മർദ്ദിക്കുന്നതുകൂടി പുതിയ ആദർശങ്ങളുടെ പേരിലാ. ഇങ്ങനെ മർദ്ദനം അനുഭവിക്കുന്ന സഹോദരിമാരെ സഹായിക്കാനുള്ളതാ ഞ

ങ്ങടെ സമുദായത്തിന്റെ ഇന്നത്തെ പരിപാടി. അതനു സരിച്ച് ഞാൻ പ്രവർത്തിക്കും. ഇവടെ വരണത് ഇഷ്ട ല്ല്യേ? ഞാൻ വരിണില്ല്യ. പൊറത്തുന്നിന്നും ഫലപ്രദമായി പ്രവർത്തിക്കാനാവ്വും, എനിക്ക്.

വക്കീൽ:— മതി മതി, പ്രസംഗം. രാജ്യാഭിമാനക്ക നാര് ശോഭിച്ച് കഴിയുന്നത് കണ്ടാ കണ്ണുകടിയാ. ചി ലന്ന അനാഥസ്ത്രീകൾക്കും ധിക്കാരോം ഉണ്ടാക്കിത്തീർത്തി. ഇങ്ങനെ സ്ത്രീകളെ ചതിക്കലല്ലേ നിങ്ങടെ പ്രവൃത്തി?

പാർവ്വതി:— സൂക്ഷിച്ചു സംസാരിക്കണം: ആരാ സ്ത്രീ കളെ പറഞ്ഞ് ചതിക്കണത്? അങ്ങളോ, നിങ്ങളോ? തൊഴിൽ ജീവിതത്തിന്റെ സ്വാതന്ത്ര്യശീലത്തിന്റേം ആദർശം പറഞ്ഞ് നമ്പൂരി വെപ്പുകാരനെ പിരിച്ചയച്ചു. എന്തിനാത്? ദേവകി സ്വതന്ത്രമായി സമ്പാദനം ചെയ്യുന്നത് തടയാൻ, അല്ലേ? സാമുദായിക സമ്മേളനങ്ങൾക്കും പ്രസംഗങ്ങൾക്കും പോണത് മനസ്സിന്റേം ആത്മ സംസ്കാരത്തിന്റേം പേരില് നമ്പൂരി തടഞ്ഞു. എന്തി നാത്? ദേവകിയെ വെറും അടുക്കളക്കാരിയാക്കാൻ, അടിമയാക്കി വെക്കാൻ, അല്ലേ? പ്രകൃതിസ്വഭാവത്തിന്റേം തറവാടിത്തത്തിന്റേം പേരില് നമ്പൂരി ദേവകിയെ അ കത്ത് ഉള്ളാക്കി. എന്തിനാത്? പുറംലോകം നടക്ക ണത് ദേവകി കണ്ടറിഞ്ഞെങ്കിലോ എന്നുള്ള പേടി കൊണ്ട്. അല്ലേ? പാവ്വം നമ്പൂരീ, ഈ കള്ളത്തരമൊ ന്നും ആരും മനസ്സിലാക്കില്ല്യാന്ന് നിരീച്ചോ? ഞാനങ്ങ നങ്ങള് പണിയെടുക്കണം. അതിനാവള് തയ്യാറുണ്ട്. പക്ഷേ, അടിമകളായിട്ടല്ല്യ, തികച്ചും സ്വതന്ത്രകളായിട്ട്.

വക്കീൽ:— സ്വാതന്ത്ര്യക്കുറവുണ്ടോ! എന്നെക്കൊണ്ടധികം പറേപ്പിക്കണ്ട. അതാ ഭേദം.

പാർവ്വതി:— ഉൗം. പറയാം, എന്തെങ്കിലും പറയാം. പറഞ്ഞാ പേടിക്കത്തക്ക ഭീരുതയൊന്നും എനിക്കില്ല്യ. പറയൂ, ഞാനൊന്നു കേക്കട്ടെ. (വക്കീൽ മിണ്ടാതിരിക്കുന്നു) എന്താ? പറ്വാൻ ഭാവല്ല്യേ? എന്നാ ഞാൻ പോണു. (പോവാൻ ഇടങ്ങുന്നു)

ദേവകി:— വരട്ടെ. പാർവ്വതീ, നില്ക്കൂ. (വക്കീലിനോട്) ഞാൻ ചോദിച്ച ആറുറുപ്പിക ഇപ്പൊ തരണം. പാർവ്വതീടെ കയ്യിൽ കൊടുത്തയക്കണം.

വക്കീൽ:— തരില്ല്യ.

ദേവകി:— എന്താ തരില്ല്യാന്ന്? ആറുറുപ്പികയല്ലേ ഞാൻ ചോദിച്ചുള്ളൂ.

വക്കീൽ:— ഏതുറുപ്പികയായാലും ഞാൻ തരില്ല്യ.

ദേവകി:— കാര്യം നന്ന്, ജ്യേഷ്ഠാ. എന്തൊക്ക്യായാലും ഞാൻ കൊടുക്കാന്ന് പറഞ്ഞത് പോയില്ല്യേ. ഇനി ഞാനത് കൊടുക്കട്ടെ. ഉം തരൂ.

വക്കീൽ:— (ദേഷ്യത്തോടെ) തരില്ല്യാന്ന് പറഞ്ഞില്ല്യേ? പിന്നെന്തിനാ ചോദിക്കുണത്?

ദേവകി:— ഞാൻ പിന്നെ ആരോടാ ചോദിക്കുണ്? എനിക്ക് വേറെ ആരാള്ളത് ചോദിക്കാൻ? ഒരു ആറുറുപ്പിക തരാനില്ല്യ, എനിക്ക്? (കരയിടുന്നു)

വക്കീൽ:— ഇനി മിണ്ടരുത്. ഒരൊറ്റ പൈ തരില്ല്യ ഞാൻ.

ദേവകി:— തീച്ച്യായോ തരില്ല്യാന്ന്?

വക്കീൽ:— ഉവ്വ്, തീച്ച്യായി.

ദേവകി:— (സവ്യസനം) കഷ്ടം ഇത്ര സ്നേഹല്ല്യേ എന്നെ? എന്നെ സ്നേഹണ്ടെങ്കി തരൂട്ടോ.

വക്കീൽ:— ത....രി....ല്ല്യാ..

ദേവകി:— (കണ്ണീരിലാറാടിക്കൊണ്ട്) ഇതാ പാർവ്വതി, എന്റെ സംഭാവന. (ചെയിന്നൂരിക്കൊടുക്കുന്നു പാർവ്വതി വാങ്ങുന്നു)

വക്കീൽ:— എന്ത്!

പാർവ്വതി:— നെല്ല്യേ. ഇതാണ് ഞങ്ങളുടെ സ്ഥാപനത്തിന്റെ ഉദ്ദേശങ്ങൾക്കുള്ള ഉദാഹരണം. നൂറുറുപ്പിക ഞങ്ങൾക്ക് കിട്ടുന്നത് നമ്പൂരി മൊടക്കാൻ നോക്ക്യപ്പോ ഞങ്ങക്ക് കിട്ടീത് അഞ്ഞൂറുറുപ്പിക്യാണ്. ഞാ നില്പ്പാ പോട്ടെ, ദേവകി. നാളു കഴിഞ്ഞത് കാണാം. (പോകാൻ തുടങ്ങുന്നു)

വക്കീൽ:— ആ ചെയിൻ കൊണ്ടുപോവാൻ ലീഗലായിട്ട് നിങ്ങൾക്കധികാരല്ല്യ, ഞാനാക്ഷേപിക്കുന്നു.

പാർവ്വതി:— അതിന് സമാധാനം കോർട്ടിൽ പറഞ്ഞോളാം.

(പാർവ്വതി പോകുന്നു. വക്കീൽ ഭ്രമിച്ച്യായി തല താഴ്ത്തുന്നു.)

(കർട്ടൻ)



# രംഗം: എട്ട്.

സ്ഥലം: പാർവ്വതിയുടെ ഓഫീസ്. സമയം: പകൽ രണ്ടുമണി.

[പാർവ്വതി ചില കത്തുകൾ നോക്കി മറുപടി എഴുതുന്നതിൽ വ്യാപൃതയായിരിക്കുന്നു. ദേവകി വരുന്നു]

പാർവ്വതി:— വരൂ. ദേവകി, ഇരിക്കൂ.

ദേവകി:— ഉണ്ണാനിരിക്കുമ്പോഴാ കത്തും കൊണ്ടാള് വന്നത്. എന്താണ് അടിയന്തരകാര്യം?

പാർവ്വതി:— (ഒരു കത്ത് ദേവകിയുടെ കയ്യിൽ കൊടുത്ത്) ഇത് വായിച്ചുനോക്കൂ.

ദേവകി:— (കത്തു നോക്കി) ദേവസേനയുടെ ഹസ്ബൻഡിന്റെ മാതാവാണല്ലോ.

പാർവ്വതി:— ദേവസേനയുടെ കത്താണ്.

ദേവകി:— (വായിച്ചശേഷം) ഇതൊട്ടും നിരീച്ചുണ്ടായില്ല. ദേവസേനേ ഈ ആപത്തിൽനിന്ന് രക്ഷിക്കാൻ നമ്മളുടെ ഗാഢം ശ്രമിക്കണം.

പാർവ്വതി:— ദേവസേനയെപ്പോലെ പരിഷ്ക്കാരബോധം തന്റേടമുള്ള ഒരു കുട്ട്യേ രക്ഷിക്കാൻ കഴിഞ്ഞില്ലെങ്കിൽ അത് നമ്മുടെ പ്രസ്ഥാനത്തിനുകൂടി ഒരു പരാജയമാണ്.

ദേവകി:— ഇല്ലത്തുള്ളോരുടെ എതിർപ്പും തടവും വകവെക്കാതെ പോരാനുള്ള ധൈര്യം ണ്ടാവേരിക്കും ദേവസേനക്ക്.

പാർവ്വതി:— സിരസിന്റെ സിദ്ധാന്തപ്രകാരം കൊടുത്താലത്തെ ദേവസേനയെപ്പറ്റി ആലോചിക്കാൻ വേണ്ട തന്റേടം ദേവസേനയ്ക്കുണ്ട്. ഇല്ലത്തുള്ളോരുടെ പിടീന്ന് വിട്ടുപോരാൻ വേണ്ട സഹായവും പോന്നാൽ അല്ലലറ്റ് നടക്കാതെ ജീവിക്കാൻ കഴിയുംന്നുള്ള വിശ്വാസവും അവൾക്ക് കൊടുക്കു—അതാണ് നമ്മള് ചെയ്യേണ്ടത്. അവളാവശ്യപ്പെട്ടിട്ടുള്ളതും അതാണ്.

ദേവകി:— ഇല്ലത്തുന്ന് രക്ഷപ്പെട്ടുപോന്നാൽ ദേവസേനയെ തൊഴിൽകേന്ദ്രത്തിൽ ചേർക്കാം. പണിയെടുത്ത് ജീവിക്കാൻ വേണ്ട കഴിവുണ്ടായാൽ പിന്നെ അവളൂക്കും ഒരു ഭാരാവില്ല്യ. അവളെ കൊണ്ടുപോരാൻ നമ്മളവിടെ പോയ്ക്കാണണം.

പാർവ്വതി:— അതേ—നമുക്ക് നാളെത്തന്നെ പോണം. അതിനാ ദേവകിക്ക് ഞാനടിയന്തരായി ആളെ അയച്ചത്. രാവിലത്തെന്ന്യാ നല്ലത്. ഒരു കാറും കൊണ്ടു പോവാം.

ദേവകി:— ഞാനെട്ടുമണിക്ക് തയ്യാറായി ഇവിടെ വരാം.

പാർവ്വതി:— വക്കീൽ വല്ല്യ തടസ്സമൊക്കെ പറഞ്ഞേന്ന് വരും.

ദേവകി:— ആ, അത് ഞാനും നിരീച്ചൂയേല്ല്യ. ദേവസേനയെ ആപത്തീന്ന് രക്ഷിക്കണ്ടതാണുള്ളത് നമ്മടെ ഒഴിക്കാൻവയ്യാത്ത കർത്തവ്യാണ്. അത് നിറവേറാനുള്ള സ്വാതന്ത്ര്യത്തിന്വേണ്ടി ഏത് ത്യാഗം ചെയ്യാനും ഞാൻ തയ്യാറാണ്. പിന്നെ, ഒരു കാര്യണ്ട് പാ

വ്വതി: എത്ര പണക്കാരനായാലും ശരി കാമദേവനായാലും ശരി, അയാളുടെ അടിമയായിട്ട് ജീവിക്കുവാനുള്ളത് എനിക്ക് സാദ്ധ്യമല്ല—അത് തീൎച്ചയാണ്. അധികം നിൎബ്ബന്ധിച്ചാ തറവാടിനേം വക്കീലിനേം വിട്ട് ഞാനെൻറ സ്വാതന്ത്ര്യം കൊണ്ടുപോകും.

പാൎവ്വതി:— ഭൎത്താക്കന്മാരിൽനിന്ന് ഭാൎയ്യമാര് അകന്നു പോകുവാനുള്ളതല്ല നമ്മുടെ ആദൎശം; സമനിലയിൽ സ്വാതന്ത്ര്യത്തോടെ അവരൊന്നിച്ച് ജീവിക്കുവാനുള്ളതാണ്. ഒരു നിവൃത്തിയുണ്ടെങ്കിൽ അന്യോന്യം അകലാതെ അത് സാധിക്കാൻ നോക്കണം. തീരെ സാദ്ധ്യമല്ലാച്ചാ അവസാനക്കയ്യ് പ്രയോഗിക്കേം വേണം. ഭൎത്താവിനെ ഉപേക്ഷിച്ചുപോന്നാലത്തെ ഭവിഷ്യത്തു നല്ലോണം ആലോചിച്ചേ പ്രവൎത്തിക്കാവൂ. പോന്നിട്ട് പിന്നെ പശ്ചാത്തപിക്കാൻ എടവരുത്തരുത്. അത് നല്ലോണം ഓൎച്ചിട്ട് വേണം. അടിമത്തത്തിൽനിന്ന് രക്ഷനേടാൻ എന്തുതന്നെ സാഹസം പ്രവൎത്തിച്ചാലും അധികാവില്ല്യ. ഗുണദോഷങ്ങളാലോചിച്ച് വേണമെന്നേയുള്ളൂ.

ദേവകി:— ഇതിൻെറ അൎത്ഥം ഞാൻ നല്ലോണം മനസ്സിലാക്കുന്നുണ്ട്. കുറച്ചുകാലായിട്ട് എന്നെ ഇരുത്തി ചിന്തിപ്പിക്കാറുള്ളതാണ് ഈ വിഷയം. അതിൻെറ അവസാനം നാളെ കാലത്ത് അറിയാം. എന്തിനെ ആയാലും കാലത്ത് എട്ടുമണിക്ക് ഞാനിവിടെ ഹാജരുണ്ട്.

(കൎട്ടൻ)

വക്കീൽ:— വേണ്ടകാര്യാച്ചാ വിരോധൊന്നും പറേല്ല്യ. മുൻസിപ്പിന്റെ വീട്ടിലേക്കൊ സപ്താഹത്തില് ഭക്തിപ്രസംഗം കേൾക്കാനൊ — ഇല്ല്യ, ഞങ്ങളൊള്ള നല്ല കാര്യങ്ങൾക്കാച്ചാ ഞാനൊന്നും പറേല്ല്യ, പറയാറേല്ല്യ.

ദേവകി:— അങ്ങനൊന്നല്ല. അമരത്താട്ടക്ക് പോണ്.

വക്കീൽ:— ഉം, എന്തിനാത്?

ദേവകി:— അവിടത്തെ ദേവസേനാ സിരസിനെ സിലോപ്പുക്കാരെ വില്ക്കാൻ നിശ്ചയിച്ചുട്ടണ്ടത്രെ. വേഗം ചെന്ന് രക്ഷിക്കണംന്ന് ദേവസേന എഴുതിട്ടുണ്ട്.

വക്കീൽ:— അതിനിപ്പൊ നമ്മളെന്താ ചെയ്യ്വാ?

ദേവകി:— പോയി രക്ഷപ്പെടുത്തണം, അത്രന്നെ.

വക്കീൽ:— സിരസിനെ സിലോപ്പുക്കാര് കൊടുക്കണത് ശര്യാണല്ലൊ; ആ കുട്ടീടപ്പൻ കൊടുക്കാനും തയ്യാറ് വേണ്ടാനും കരാറുപ്പിന്നെ രക്ഷപ്പെടുത്തീന്ന് ഉള്ളതൊക്കെ ഇത്തിരി വെഷമാണ്. ലീഗലായിട്ടന്നെ പലേ കൊഴപ്പോണ്ട്.

ദേവകി:— കൊഴപ്പുണ്ടായാലും ശരി, ഉണ്ടായില്ല്യെങ്കിലും ശരി, ദേവസേനേ രക്ഷിയ്ക്കാൻ ഞങ്ങള് ആവതെ ആറും ശ്രമിക്കാൻ തീരുമാനിച്ചിട്ടുണ്ട്.

വക്കീൽ—: ഞങ്ങള്ച്ചാൽ, പിന്നെ ആരാ? ആ പാർവ്വതിയാവും, അല്ലേ?

ദേവകി:— അതെ, പാർവ്വത്യന്നെ.

വക്കീൽ:— ശ്രമിക്കുംന്നങ്ങട്ട് തീരുമാനിച്ചോണ്ടായ്യോ? എന്താ ശ്രമിക്ക്വാ? അതിനേർപ്പ്യാ, വ്വോ?

ദേവകി:— ഞങ്ങളവടെച്ചെന്ന് ദേവസേനേ കൂട്ടി കൊണ്ട് പോരും. അത്രതന്നെ.

വക്കീൽ:— നിങ്ങളങ്ങട്ട് ചെന്ന് പറഞ്ഞാൽ കൂടേങ്ങട്ട് പോരാൻ അതിനെന്താ ഭ്രാന്താണോ?

ദേവകി:— ഭ്രാന്തല്ല. അതോണ്ടെന്ന്യാ ഞങ്ങടെ കൊറപ്പ്. സ്വന്തെള്ള ബുദ്ധീണ്ടെങ്കിൽ ദേവസേന ഞങ്ങളൊന്നിച്ച് പോരും.

വക്കീൽ:— പോരുംന്നന്നെ വെക്ക്വാ, എന്നാലോ? എവടെയാ അതിനെ പാർപ്പിക്ക്വാ, എത്രാ ചെലവ് നടത്ത്വാ— ഇതൊക്കെ പലതും കേട്ടിട്ടാലോചിക്കാൻ.

ദേവകി:— അതിനെപ്പറ്റി ഞങ്ങളാലോചിച്ചിട്ട്ണ്ട്. പെഷമൊന്നുണ്ടാവില്ല്യ. തൊഴിൽകേന്ദ്രത്തിൽ താമസിപ്പിക്കാം.

വക്കീൽ:— ഇല്ലത്തുള്ളോരുടെ സമ്മതല്ല്യാണ്ടെ ഒരു പെൺകിടാവിനെ ഉദ്ബോധനംചെയ്തുകൊണ്ടുപോന്നുന്നൊക്കെ കേസ്സാവാൻ വഴീണ്ട്. ഇവടത്തെ സ്ഥിതിക്ക് അതൊക്കെ പോരായ്മ. ആ പാർവ്വതിയെപ്പോലെള്ളോക്ക്ന്ന്യാ അതു പാകം.

ദേവകി:— ഒരു സാധുക്കുട്ട്യേ നരകത്തീന്ന് രക്ഷിക്കണത് നിങ്ങക്കപകടാണ്, അല്ലേ? എനിക്കപമാനല്ല, അഭിമാനാ.

വക്കീൽ:— അഭിമാനം! ഒരു പെൺകിടാവിനെപ്പുറത്ത് ചാട്ടമ്മക്കൊറി പെരുവഴീലാക്കണതല്ലേ, നിങ്ങടെ അഭിമാനം? ഒന്നും ഉപ്പല്ല്യാണ്ടെ ഒരുട്ടം പറ

ത്താ മതി. അതിനൊന്നും പൊറപ്പെടണ്ട. അതാണല്ലത്. കേസ്സും കൂട്ടോം ആയ്യാ ശേഷമുള്ളായ വേണലോ കെട്ടിത്തിരിയാൻ.

ദേവകി:— ഇനി അതൊന്നും പറഞ്ഞിട്ടാവശ്യല്യ. പോവാൻ ഞാനൊരുങ്ങിക്കഴിഞ്ഞു. ദേവഃസ്വരാ രക്ഷിക്കണതിന് വേണ്ടി എല്ലാ വൈഷമ്യങ്ങളും അനുഭവിക്കാൻ ഞാൻ തയ്യാറാണ്.

വക്കീൽ:— (ഞെട്ടിയെടുത്ത്) ആഹാ, എനിക്ക് സമ്മതല്ല്യാച്ചാലും? അത്ര്യേത്യോ ധിക്കാരം? അതു തരാവില്ല്യ.

ദേവകി:— വേണ്ടാതിക്കണ്ടിരിക്കെ. ഞാൻ യാതൊരു ധിക്കാരവും പ്രവർത്തിക്കിണില്ല്യ. എന്റെ മനസ്സാക്ഷിയ്ക്കനുസരിച്ച് ഞാൻ പ്രവർത്തിക്കും. അത് മറ്റുള്ളോരുടെ ഇഷ്ടത്തിന് ബലികൊടുക്കാൻ ഒരുക്കല്ല്യ.

വക്കീൽ:— എന്ത്! അതു താന്തോന്നിത്തം ഇവടെ തരാവില്ല്യ. ഞാനാ പറയാൻ. പാടില്ല്യാ പോവാൻ.

ദേവകി:— പാടില്ല്യേ? ഒരു കാര്യണ്ട്: നിങ്ങളും ഞാനും തമ്മിലുള്ള ബന്ധം എന്താന്നറിയ്യോ? ഭാര്യേം ഭർത്താവും തമ്മിലുള്ള ബന്ധാണ്. അടിമേം യജമാനനും തമ്മിലുള്ള ബന്ധല്ല. ഇത്രനാളും നിങ്ങള് നന്നാവുംന്ന് നിരീച്ച്, നിങ്ങ നേരെയായി കണ്ടാൽ കൊള്ളാമെന്ന മോഹിച്ച്, ഞാനെല്ലാം സഹിച്ചു. ഇനി നിങ്ങടെ താന്തോന്നിത്തങ്ങള് സഹിക്കാൻ ഞാൻ വിചാരിക്കിണില്ല്യ. എന്റിഷ്ടംപോലെ നടക്കാൻ എനിക്കധികാരോം അവകാശോണ്ട്. ഞാൻ പോണു.

വക്കീൽ:— (കൈപിടിച്ച്) ഭ്രാന്തത്തി, പൂവ്വോകേന്ദ്രത്തിലേക്ക് എന്റെ സങ്കല്പ്യാണെ? എന്താ കാണണ്ണലൊ, ഒരു വ്യഭിചാരശാലക്കെല്ലാതെ പോകക്!

ദേവകി:— (പെട്ടെന്ന് കൈ തട്ടിനീക്കി സങ്കടത്തോടും ദേഷ്യത്തോടുംകൂടി) വ്യഭിചാരശാല! ഭ്രാന്തത്തി! ഞാൻ? നിങ്ങള് പുരുഷനാണല്ലേ? സ്വാതന്ത്ര്യം പുരുഷന്മാരുടേം അടിമത്തം സ്ത്രീകളുടേം കുത്തകയാണല്ലേ? വ്യഭിചാരശാല! ഭ്രാന്തത്തി! (പൂണൂൽ ചരട് പൊട്ടിച്ച്) താൻ വ്യഭിചരിക്കാറാവുമ്പോഴും ഇതുകൂടി കൊണ്ടുപോകൂ—(മുഖത്തേക്ക് വലിച്ചെറിഞ്ഞ് പോകുന്നു)

(കർട്ടൻ)



അപ്ഫൻ:— നന്ന ശ്രോന്നല്ലാണെ കിട്ടംച്ച്യാ ര ണ്ടാമാലും കഴിച്ചുകൂട്ടാന്തം.

പറ: (അണിയറയിൽ) തുന്നീരൊത തുള്ളി തൊ ടീക്കരുത് നാം വെച്ചൊലിത്തിരി മേൽപ്പെട്ടുത്താറാം വെട്ടോ ണ്ടിട്ട്ണ്ട്, വെട്ടോണ്ട്.

അപ്ഫൻ— എന്താമൻ എന്താ വരാഞ്ഞായോ? കേൾസ്സ്ണ്ടായോ ഒക്ക വിചാരൊല്യ.

(അമ്മ പലകയും കയ്യിൽ പിടിച്ച് പരിഭ്രമിച്ച് വരുന്നു)

അ: അമ്മ:— ദേവകീ, കുട്ട്യാ, നാങ്ങള ഇവരുടൊ പ്പം ഈ പോണേന്ത്. ഞാൻ പറഞ്ഞിട്ട് ഒക്ക കൂട്ടൂല്യ.

(പാർവ്വതി, ദേവകി, ദേവസേന ഇവർ മറുവശത്തൂ ടെ പ്രവേശിക്കുന്നു)

അപ്ഫൻ:— (ദേവസേനയോട്) നിക്കവിടെ. എങ്ങടാ പോണ്? (പാർവ്വതിയോടും ദേവകിയോടും) ഉം, നിങ്ങക്ക് പോവ്വാം.

ദേവസേന:— ഞാനിവരെക്കൂടെ പോവ്വാ.

അപ്ഫൻ:— പോവേ? ഛീ! തെരുതിരികണ പെങ്കുട്ട്യോളൊക്കെ ഒരേണോ? (പാർവ്വതിയോട്) പോവാന്നല്ലേ പറഞ്ഞത്? ഇതിനായി വന്ന്, ല്ലേ? ധൂമകേതുക്കള്!

അ: അമ്മ:— ഞാൻ നിരീച്ചൂണ്ടായില്യ. പാ ലപ്രത്താത്തേമ്മാരും പറയൂതെ പെങ്കുട്ട്യാവ്വാത്രേ.

അപ്ഫൻ:— എന്തിഷ്ടായാലും വേണ്ടില്ല്യ. എ ന്താ നിക്കണേ, പോവ്വാണേ? പാരമ്പര്യത്തിന് പോലീ

സ്ക്കാരുടെ കയ്യിൽനിന്നു കിട്ടീട്ടു മതിയായില്ലേ? എന്റെ കയ്യിന്നും കിട്ടണൊ?

പാൎവ്വതി:— ഞങ്ങടേക്ക് ഓടി പോല്ല്യാണ്. ദേവസേനേടെകാരണം ഞങ്ങള് പോവ്വ. അതിനാ ഞങ്ങളു വന്നേക്കണത്.

അച്ഛൻ:— എന്നാ അത് തരാവില്ല്യ. ഞാനിരിക്കണെ പെങ്കിടാങ്ങളെ പിടിച്ചു കൊണ്ടോവ്വേ? അത്രായില്ല്യാ, ഇവടെ.

ദേവകി:— നാളെ എന്തായാലും ദേവസേനെ ആരാനും എവടെയ്ക്കുതന്നും ത്രയക്കല്ല്യാത്ത ആളൊക്കൊ കൊടുത്ത് കാൎയ്യം കഴിക്കണേല്ലേ ചെയ്യിട്ടുള്ളത്? അത്ര് ഞങ്ങടെക്കൂടെ പോരണോട്ടെ. ഇവടെ കാൎയ്യം ചെയ്യാനല്ലേള്ളൂ; നായ്യരിക്ക്?

അച്ഛൻ:— കൊടുക്കാൻ നിരീക്കണോണ്ടന്ന്യാ കൊണ്ടുവാൻ പാടില്ല്യാന്ന് പറഞ്ഞത്.

ദേവസേന:— ഇങ്ങനെ കൊടുക്കണത് എനിക്ക് സമ്മതല്ല. ഞാനൊവിടെക്കിലും പോയി എന്റെ പാടു നോക്കിക്കോളാം.

അച്ഛൻ:— നെന്റെ സമ്മതം നോക്കണ്ട. ആത്രായില്ല്യാ ഇവടെ അകത്തേക്ക് പോവാനല്ലേ പറഞ്ഞത്.

ദേവസേന:— എന്നെ ബാധിക്കണെ കാൎയ്യത്തില് എന്റെ സമ്മതം നോക്ക്യേകഴിയു. ആരെക്കിലും പിടിച്ചുകൊടുക്കാനൊന്നും തരാവില്ല്യ. അകത്തക്കല്ലാ പൊറത്തക്കന്ന്യാ പോണ്. നടക്ക പാൎവ്വതി! നോക്ക് പോവ്വാം.

അപ്ഫൻ:— എന്താ കാണണോ? നിങ്ങടെ, ദേവകിടെ.

ദേവകി:— മാറു അങ്ങട്. തടുക്കാൻ വന്ന്വോ? തൻെറടംപ്ര്യാണെ ഒന്നും കാട്ടണ്ട. അതാ നല്ലത്.

ഭാമ: അമ്മ:— ഇത്ര വന്ന്വോ, പെങ്ക്ടാങ്ങളായ്യാല്. ഇനി എന്താവേണ്ടെൻറീശ്വരാ.

പാർവ്വതി:— ഒന്നും വേണ്ട. ദേവസേന ഞങ്ങടെ കൂടെ പോന്നോട്ടെ. അതിനെ ആ തടുക്കാണ്ടാ മതി. (ദേവസേനയോട്) വരൂ. നോക്ക് പോവ്വാ. (മൂന്നാളും പോവാൻ ഭാവിക്കുന്നു)

അപ്ഫൻ:— നെന്നോടല്ലേ പറഞ്ഞത്, പോവാൻ പാടില്യാന്ന്? അവടെനിക്ക്. (ദേവസേനേടെ കൈ പിടിക്കുന്നു)

ദേവസേന:— കയ്യ് വിടൂ. (കുതറി വിടുവിക്കുന്നു)

പാർവ്വതി:— (ദേവസേനയെ മാററിനിർത്തി) അങ്ങട് മാറിനിന്നോളൂ മര്യാദക്ക്. അതാ നല്ലത്. പെൺകിടാങ്ങളെ പണത്തിന് വേണ്ടി വിക്കണെ. എന്നിട്ട് വേൾ് പെങ്കൊടുക്കാനും. ഇതൊക്കെ ആരും മനസ്സിലാക്കില്യാന്നിരിക്കണതാണോ? ദേവസേനക്ക് അമ്മേം അച്ഛനും ഇല്യാച്ചിട്ട് പണത്തിന് വേണ്ടി അതിൻെറ ജീവിതം പാഴാക്ക്യാ ആരും ചോദിക്ക്യാൻല്യാന്ന് നിരീച്ചു, അല്ലേ? മര്യാദേം മനുഷ്യസ്നേഹോംല്യാത്ത ഈ വക കാട്ടങ്ങള് കാട്ടാൻ നാണല്യേലോ. വല്യേ പഠിപ്പുള്ള്യാരാത്രെ പഠിപ്പാതി! കഴിഞ്ഞതൊക്കെക്കഴിഞ്ഞു. ഇനീം അക്രമത്തിന് വന്നാ അതിന് ശേഷണ്ട്. നോക്ക പോവ്വാ.

അപ്പ്റൻ:— നീയാടി എന്നെ ഗുണദോഷിക്കാൻ.

[അപ്പ്റൻനാസൂരി പാറുതിയെ മാറി ദേവസ്യയെ പിടിക്കാൻ നോക്കുന്നു. പാറുതി: "ഉയ്യോ" എന്നു പറഞ്ഞ് ഉന്തിയിട്ട് എല്ലാവരുംകൂടി പോകുന്നു]

(കർട്ടൻ)



## നിങ്ങൾ വായിച്ചുവൊ?

1 ഉഷസ്സ്
കേശവദേവിന്റെ ചെറുകഥാസമാഹാരം) 1—4—

2. പ്രതികാരദേവത
(അക്കിത്തം) 0—4—

3. ആഗസ്റ്റ് പതിനഞ്ച്
പട്ടേരി (തുള്ളൽ) 0—4—

4. കണ്ണീർമൊഴി. (കെ. എം. സി) 0—4—

### അച്ചടിയിൽ

1. പ്രേംജി പാടുന്നു.
(പ്രേംജി) 0—4—

2. മൌനഗാനം ,, 0 12—

3. പോംവഴി.
(വി. ടി. യുടെ ചെറുകഥകൾ) 0 12—

